# പുത്തരിയങ്കം.

EDITED BY
**Chelnat Achyuta Menon B. A..**
Head, Malayalam Department.
University of Madras.

Published by
**NATIONAL BOOK-DEPOT,**
**Kottayam, Travancore.**



**1110.**

PRINTED AT THE
). Printing Works, etc., Ltd., Perumanur, Ernakulam.

Price 10 as.

# പുത്തറിയങ്കം.



EDITED BY

**Chelnat Achyuta Menon B. A.,**

Head, Malayalam Department.

University of Madras.



Published by

**NATIONAL BOOK-DEPOT,**

**Kottayam, Travancore.**



**1110.**

PRINTED AT THE

S. D. Printing Works, etc., Ltd., Perumanur, Ernakulam.

Price 10 as.

# മുഖവുര.

ആരോമൽച്ചേവകരെപ്പററിയുള്ള നാടോടിപ്പാട്ടിന്റെ ഒടുവിലത്തെ ഭാഗമാണ് ഇവിടെ എടുത്തിട്ടുള്ളതു്. ഈ പാട്ടിന്റെ പഴക്കത്തെപ്പററി വിവരിക്കുന്നതിന്നുമുമ്പായി നാടോടിപ്പാട്ടുകളെപ്പററി പൊതുവെ ചിലതു പറയേണ്ടിയിരിക്കുന്നു. നാടോടിപ്പാട്ടുകൾ എന്ന ഇനത്തിൽ കേരളത്തിൽ ഒട്ടാകെ എത്ര പാട്ടുകളുണ്ടെന്നു് കണക്കാക്കുന്നതുതന്നെ പ്രയാസമായിട്ടാണിരിക്കുന്നതു്. അവയുടെ എണ്ണം അത്രത്തോളമുണ്ടു്. രാമചന്ദ്രവിലാസം പ്രസ്സുകാർ, എസ്. ററി. റെഡ്യാർ, ഭാരതവിലാസം പ്രസ്സുകാർ, എ. ആർ പി. പ്രസ്സുകാർ, എന്നിവർ അടിച്ചിട്ടുള്ള "വടക്കൻപാട്ടുകൾ" പലതും കണ്ടിരിക്കാനിടയുണ്ടു്. ഇവയിലെല്ലാംകൂടി ഇരുപതോ ഇരുപത്തിനാലോ പാട്ടിലധികമുണ്ടാവുമെന്നു തോന്നുന്നില്ല കടൽപോലെ പരന്നുകിടക്കുന്ന നാടോടിപ്പാട്ടു സാഹിത്യത്തിന്റെ എത്രയോ പരിമിതമായ ഒരംശമേ മേല്പറഞ്ഞ പ്രസിദ്ധീകരണങ്ങളിലുൾപ്പെട്ടിട്ടുള്ളൂ. തച്ചോളി ഒതേനനെപ്പററിത്തന്നെ ഏകദേശം നൂറോളം പാട്ടുകൾ എന്റെ കയ്യ്വശമെത്തീട്ടുണ്ടു്. ഇതുപോലെതന്നെ തച്ചോളി കുഞ്ഞിച്ചന്തു, പയ്യാപള്ളിച്ചന്തു, കേളുമൂപ്പൻ ഇങ്ങിനെയുള്ള പല വീരന്മാരെപ്പററിയും എത്രയോ പാട്ടുകൾ നാട്ടുകാരുടെ ഇടയിൽ പ്രചാര

ത്തിലുണ്ട്. വള്ളുവക്കോനാതിരിയുടെ ചാവേർസൈന്യം ചരിത്രപ്രസിദ്ധമാണല്ലൊ. വള്ളുവക്കോനാതിരി (വള്ളുവനാട്ടുരാജാവ്) യിൽനിന്ന് മാമാങ്കാധിപത്യം ഒരിക്കൽ സാമൂതിരി കയ്യേലാക്കുകയുണ്ടായി. അതിനുശേഷം മാമാങ്കത്തിന് സാമൂതിരി നിലപാട്ടു നില്ക്കുമ്പോഴം അദ്ദേഹത്തിൻെറ മേൽക്കോയ്മയെ നിരസിച്ച് യുദ്ധംചെയ്യാനായി നൂറുപേരെ വള്ളുവക്കോനാതിരി അയച്ചിരുന്നു. ഈ നൂറുപേരും സാമൂതിരിയുടെ അതിഗംഭീരമായ സൈന്യസന്നാഹത്തോടെതിർത്ത് മരിക്കുകയായിരുന്നു പതിവ്. ഇങ്ങിനെ മരിക്കാനൊരുങ്ങി വരുന്നതുകൊണ്ടാണ് അവൎക്ക് ചാവേർപണിക്കന്മാരെന്നും ചാവേർസൈന്യമെന്നും പേരു കിട്ടീട്ടുള്ളത്. ഇവരിൽ ഓരോരുത്തരെപ്പററിയും പാട്ടുകളുണ്ട്. ഏകദേശം നാനൂറു കൊല്ലത്തോളം സാമൂതിരിയുടെകീഴിൽ മാമാങ്കം നടന്നിട്ടുണ്ടെന്നാണ് കേട്ടുകേൾവി അതിലിടക്ക് എത്ര ചാവേർപണിക്കന്മാർ മരിച്ചിട്ടുണ്ടായിരിക്കണം? അവരെപ്പററിയുള്ള പാട്ടുകളെത്രയുണ്ടായിരിക്കണം? ഇവരെപ്പററിയുള്ള പാട്ടുകൾ മുഴുവനും ശേഖരിക്കുവാൻ എത്രകാലം എത്രജനങ്ങൾ മിനക്കെടണം? ഇതുപോലെതന്നെയാണ് കൊച്ചിയിലേക്കും തിരുവിതാംകൂറിലേക്കും കടന്നാൽ. മാവാരതം പാട്ട്, ഇരവിക്കുട്ടിപ്പിള്ള പോർപാട്ട് എന്നിവ ശേഖരിച്ച് പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്നതിന്നു ശ്രീമാൻ സി. പി. പരമേശ്വരൻപിള്ളയ്ക്കുണ്ടായിട്ടുള്ള ക്ലേശ

ങ്ങൾ അദ്ദേഹത്തിന്റെ ആ പ്രശസ്തപ്രസിദ്ധീകരണത്തിൽ രേഖപ്പെടുത്തീട്ടുണ്ട്. ആ ഗ്രന്ഥപരമ്പരയുടെ മററു ഭാഗങ്ങൾ പ്രകാശിപ്പിക്കുവാൻ ആ മഹാന് സാവകാശവും സൌകര്യവും ഉണ്ടാവാതിരുന്നതു് കൈരളിയുടെ നിർഭാഗ്യമെന്നേ പറയേണ്ടതുള്ളു. എന്റെ അനുഭവം ആസ്പദമാക്കി പറയുകയാണെങ്കിൽ ഒരു നൂറുപേർ ഒത്തിറങ്ങി നാടോടിപ്പാട്ടുകൾ ശേഖരിക്കുവാൻ പുറപ്പെടുന്നപക്ഷം അവരുടെ ആയുഷ്കാലം മുഴുവനും പരിശ്രമിച്ചാൽകൂടി മലയാളത്തിലെ പാട്ടുകൾ മുഴുവൻ പകർത്തിയെടുക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല. അത്ര വിപുലമായ ഒരു ഭണ്ഡാഗാരമാണ് നാടോടിപ്പാട്ടുകൾ.

ഈ “തേനനേയും” കുഞ്ഞനേ”യും, കണ്ണനേയും കണ്ണപ്പനേയും പററിയുള്ള പാട്ടുകൾ ശേഖരിച്ചതുകൊണ്ടു് എന്തൊരു പ്രയോജനമാണുള്ളതു് എന്നു ചിലർ ചോദിക്കുമായിരിക്കും. കേരളത്തിന്റെ “കണ്ണും കയ്യും കല്പനയും” ആയിരുന്ന നായന്മാരെപ്പററിയും ഈഴവരെപ്പററിയും നമുക്ക് അറിയേണമെന്നുള്ള അഭിമാനമുണ്ടെങ്കിലും, മതവിഷയത്തിൽ യാതൊരു പക്ഷഭേദവുംകൂടാതെ നീതിന്യായം നടത്തിപ്പോന്നിരുന്നവരാണെന്നു് ഒരു * മഹമ്മദീയ സഞ്ചാരിയിൽനിന്നു സമ്മതപത്രം വാങ്ങിയ നമ്മുടെ പൂർവ്വികന്മാരുടെ അപദാനങ്ങളെപ്പററി വിവരിച്ചു

---

* Zinuddin

കേൾക്കുവാൻ നമുക്ക് കൌതുകമുണ്ടെങ്കിലും, ഓല
ക്കെട്ടതിനും പെണ്ണുങ്ങൾക്കും, വഴിയതിൽപോലും
കിടക്കാമല്ലൊ, എന്നാതരത്തിൽ സദാചാരബോധം
അവരുടെ സകലാചാരങ്ങളിലും പ്രത്യക്ഷമാക്കിയിരു
ന്ന നമ്മുടെ കാരണവന്മാരുടെ ത്യാഗപൂർവ്വമായ സമ
രങ്ങളുടെ വർണ്ണന വളച്ചുകെട്ടൊന്നുമില്ലാതെ ഉള്ളിൽ
കൊള്ളുന്നവിധത്തിൽ കേട്ടാനന്ദിക്കേണമെന്നു നമു
ക്ക് മോഹമുണ്ടെങ്കിലും, ബഹുഭർത്തൃത്വമെന്ന അപ
രിഷ്കൃതസമ്പ്രദായവും, അച്ഛനില്ലാത്ത ദായക്രമവും
അനുസരിച്ചു വരുന്നവരാണ് കേരളീയരെന്ന് നമ്മെ
പ്പററി തെളിവില്ലാതെ വിധികല്പിച്ചിട്ടുള്ള വിദേശീയ
രുടെ അടിസ്ഥാനമില്ലാത്ത ദുരഭിപ്രായങ്ങളെ ദൂരീ
കരിക്കേണമെന്ന് നമ്മുടെ ദേശാഭിമാനം നമ്മെ
ഉപദേശിക്കുന്നുണ്ടെങ്കിലും, സർവ്വോപരി ഇന്നത്തെ
പരിഷ്കൃതലോകം അഭിമാനത്തോടുകൂടി വീക്ഷിക്കുന്ന
തായ ഒരു സംസ്കാരം ഒരുകാലത്ത് കേരളത്തിൽ
കൈകാര്യം ചെയ്തിരുന്നവരുടെ കൂടപ്പിറപ്പായിരുന്നു
വെന്ന് മനസ്സിലാക്കേണമെന്ന് നമുക്ക് ഔത്സുക്യമു
ണ്ടെങ്കിലും, മലയാളത്തിലെ നാടോടിപ്പാട്ടുകളെ ശേ
ഖരിച്ച് പഠിച്ചുകൊള്ളുക എന്നുമാത്രമെ ഈ ചോ
ദ്യത്തിനു സമാധാനമായി പറയാനുള്ളു. വളരെനേരം
പണിയെടുത്തുകൊണ്ടിരുന്നവർക്ക് നേരം പോകുന്ന
തറിയാതിരിപ്പാനും, കാററും മഴയും സഹിച്ച് വയ
ലിലിറങ്ങി വേലചെയ്യുന്നവർക്ക്, കാററിന്റെ ശക്തി
യൊ, മഴകൊണ്ടുള്ള തണുപ്പോ, മറക്കാനും ഒരുകാല

ത്തു് ഈ പാട്ടുകൾ ദിവ്യൌഷധങ്ങൾ ആയിരുന്നു. അവരനുഭവിച്ച സുഖം, ക്ലേശദുഷ്ടമായ ആധുനികജീവിതത്തിൽ, നിങ്ങൾക്കും വേണമെന്നുണ്ടെങ്കിൽ നിങ്ങളും ഈ പാട്ടുകൾ പാരായണംചെയ്യുക.

## ആരോമൽച്ചേകവരുടെ കഥ

'ആരോമൽച്ചേകവർ പ്രജാപതിനാട്ടിൽ (ചില പതിപ്പുകളിൽ പ്രതിയാതിരിനാട്ടിൽ എന്നും കാണുന്നുണ്ട്) അങ്കത്തിനുപോയ കഥ' എന്ന തലക്കെട്ടോടുകൂടിയാണ് ഈ പാട്ട് അച്ചടിച്ചപുസ്തകങ്ങളിൽ പ്രസിദ്ധപ്പെടുത്തി കാണുന്നതു്. ഈ പ്രജാപതിനാട്ട് (പ്രതിയാതിരിനാട്) ഏതാണെന്നു തീർച്ചയാക്കാൻ തരമില്ല. ഈ പേരുതന്നെ ശരിയാണൊ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. പലരും—അതും അക്ഷരജ്ഞാനമില്ലാത്തവർ —പെരുമാറിപ്പഴകിപ്പോന്ന പേരിന്ന് കാലാന്തരത്തിൽ രൂപാന്തരം വന്നതായിരിക്കാനിടയുണ്ട്. പാട്ടിൽ പ്രസ്താവിക്കുന്ന തുളുംകോട്ടപ്പുറമാത്രമേ ഇപ്പോൾ പേരിൽ കോട്ടം തട്ടാതെയുള്ളു. കീഴൂരിടം, കുറുങ്ങാട്ടിടം എന്നീ തറവാട്ടുപേരുകൾ ഇപ്പോഴും പൊന്നാനിത്താലൂക്കിൽ നടപ്പുണ്ട്. ഈവക സംഗതികളാലോചിക്കുമ്പോൾ ഉണിക്കോനാരും, ഉണിച്ചന്ത്രോരും വെട്ടത്തു നാട്ടുകാരായിരിക്കണമെന്നൂഹിക്കാം.

ഇവർതമ്മിലുള്ള മൂപ്പിളമത്തക്കമാണല്ലൊ ഈ കഥയുടെ ബീജം. അന്നത്തെ 'നാടുവാഴി'കളൊ

'ക്രട്ട'ക്കാരോ കല്പിച്ച തീപ്പുകഠം ഇവക്ക് സമ്മതമായില്ല. ഇപ്പ്രംകോട്ടപ്പൻെറ ഇപ്പടിയിന്മേൽ പൊന്നും വെള്ളിയും പൊതിയാക്കിവച്ച് ചെയ്ത പരീക്ഷയുടെ ഫലവും അവക്ക് തൃപ്തിനല്കിയില്ല. ഒടുവിൽ അക്കാലത്തെ ആചാരപ്രകാരം അങ്കം * വെട്ടാനൊരുങ്ങി. ഇരുകക്ഷികഠക്കം അതിവിദഗ്ദ്ധനായ ചേകോനെ വരിക്കേണമെന്ന് വാശിയായി. 'ചേകോർ പുളപ്പുള്ള കടുത്തേനാർ നാട്ടി (കടത്തനാട്ട), ലോളം അന്വേഷിച്ചെത്തി. അതിൽ ഉണിക്കോനാരാണ് ആരോമൽച്ചേകവരെ അംഗീകരിച്ചത്. അദ്ദേഹം അങ്കംവെട്ടാമെന്നേല്ക്കുകയും ചെയ്തു. അങ്കത്തിന്ന വിളിച്ചാൽ പോകാതിരിക്കുന്നത് യൂറോപ്യന്മാരുടെ ഇടയിൽ ഡാൻസിന്ന വിളിച്ചാൽ പോവാതിരിക്കുന്നതുപോലെ, ആഭിജാത്യത്തിന്ന പററിയതല്ലെന്നായിരുന്ന അക്കാലത്തെ വിശ്വാസം. ആരോമക്കാണെങ്കിൽ 21വയസ്സ് പ്രായം. പുത്തരിയങ്കത്തിന്നുള്ള പുറപ്പാടുമാണ്. അങ്കത്തിൻെറ അവസാനം ആക്കും നിശ്ചയിക്കുവാനും നിവൃത്തിയില്ല. ആങ്ങള അങ്കത്തിന്ന പോകുന്നുവെന്ന സ്വപ്നംകണ്ടുവന്ന പെങ്ങഠം ഉണ്ണിയാച്ച അദ്ദേഹത്തെ തടഞ്ഞുനോ

---

* അങ്കത്തിൻെറ പ്രധാനചടങ്ങുകഠം ഈ പാട്ടിൽ വിവരിച്ചതുപോലെ വേറെ വല്ല രേഖയിലും കണ്ടുകിട്ടിയതായി അറിയുന്നില്ല. അങ്കം രാജഭോഗത്തിലൊന്നാണെന്ന പലതിലും പ്രസ്താവിച്ചുകാണുന്നുണ്ടെങ്കിലും അത് അങ്ങിനെയായിത്തിന്നത് ഇന്നവിധത്തിലാണെന്ന് ഈ പാട്ടിൽമാത്രമേ വ്യക്തമാക്കിക്കാണുന്നുള്ളൂ.

ക്കി, ഫലമുണ്ടായില്ല. ഭാര്യ കുഞ്ചുണ്ണൂലിയും ശ്രമി ച്ചുനോക്കാതെയിരുന്നില്ല. "അങ്കത്ഥികം" സമ്മാ നിച്ച അങ്കക്കിഴി, വീട്ടുകിഴി, നാട്ടുകിഴി എന്നീ കിഴികളിൽ വീട്ടിലേക്ക് അവകാശമുള്ള വീട്ടുകിഴി എടുക്കാതെ വീണ്ടും അവർ വൈമനസ്യം പ്രത്യക്ഷ പ്പെടുത്തി. വീട്ടുകിഴി ആരെയെങ്കിലും ഭരമേല്പിക്കാ തെ അങ്കത്തിന്ന പോകുന്നതും അന്നത്തെ മര്യാദ കളിലുൾപ്പെട്ടിരുന്നില്ല. ഒടുവിൽ ആരോമർ അനു ജനെ നിർബ്ബന്ധിച്ചു. തനിക്ക് അപ്പോൾ അഷ്ട മത്തിൽ വ്യാഴമായതിനാൽ ബാലിക്ക് ഒളിയമ്പു കൊണ്ടു മരണമുണ്ടായതുപോലെയുള്ള അനുഭവമു ണ്ടാകുമെന്നും, അങ്ങിനെ കമ്മമൊടുക്കുന്നതിനേക്കാ ൾ അങ്കംവെട്ടി മാനത്തോടെ മരിക്കുകയാണ് വീരന്മാ ക്ക് യോജിച്ചതെന്നും അനുജനോടു വാദിച്ചുനോക്കി യപ്പോൾ ആ സാധുവിന്ന് സമ്മതിക്കാതെ തരമി ല്ലെന്നായി. പിന്നെ തുണയെക്കൂട്ടുന്നതിനുള്ള ആ ലോചനയായി. അങ്കത്തിൻെറ അററകുററങ്ങൾ നോക്കിനില്ക്കാനും, വേണ്ടിവന്നാൽ കുറച്ചുനേരം ചേകോന്മാക്ക് വിശ്രമാവസരം കൊടുക്കുന്നതിനായി അങ്കംവെട്ടുകതന്നെ ചെയ്യാനും, ആയുധം മുറി യുകയോ മറെറാ ചെയ്താൽ ഉടനെ മറെറാന്നു പക രംകൊടുക്കാനും, ഒരു തുണയെ ഇരുകൂട്ടക്കും കൂട്ടാമെ ന്നുണ്ട്. ഇങ്ങിനെ തുണയ്ക്കായി എടുക്കുന്നവർ തങ്ങ ളുടെ ഉത്തമമിത്രങ്ങളൊ, വിശ്വാസപാത്രങ്ങളൊ ആ യിരിക്കുന്നതാണ്. അതല്ലെങ്കിൽ അവർ മറുപക്ഷം

ചേന്റ ചതിക്കുവാൻ ഒരുങ്ങിയെന്നുവരാം. വാശി പിടിച്ചു ചെയ്യുന്ന യുദ്ധമാകയാൽ ജയിക്കുവാൻ സകല മാൎഗ്ഗങ്ങളും നോക്കാതിരിക്കുന്നതല്ല. മറുവശത്തുള്ളവന്ന് പണംകൊടുത്തോ മററുവല്ല ഉപായങ്ങളും പ്രയോഗിച്ചോ, സ്വാധീനമാക്കാൻ ശ്രമിക്കുന്നതും അപൂൎവ്വമല്ല. ഈ കഥയിൽ ആരോമൽച്ചേകോൎക്കു ചതി പററുന്നുമുണ്ട്. മരുമകൻ ചന്തുവിനെ കൂട്ടാമെന്ന് അച്ഛൻ അഭിപ്രായപ്പെട്ടു. ആരോമൎക്ക് അതു വാസ്തവത്തിൽ സമ്മതമായിരുന്നില്ല. ചന്തു ഉണ്ണിയാൎച്ചയെ കല്യാണം കഴിക്കേണമെന്ന് ആഗ്രഹിക്കുകയുണ്ടായിട്ടുണ്ട്. ആ ഘട്ടത്തിൽ അവനെ ഉണ്ണിയാൎച്ച അവമാനിക്കുകയും, ആരോമർ ആ ആലോചന നിരസിക്കയും ചെയ്തിട്ടുണ്ട്. അതിനുശേഷം അവൻ അകന്നിട്ടാണിരിക്കുന്നത്. അവൻ ഉള്ളിൽ പക വെച്ചിരിക്കുന്നുണ്ടെങ്കിൽ അതു വീട്ടാൻ ഈ അവസരം അവൻ ഉപയോഗിക്കാതിരിക്കുന്നതല്ല. ഇങ്ങിനെ അവനെപ്പററി സംശയമുണ്ടായിരുന്നാലും അച്ഛന്റെ ഹിതപ്രകാരം ചെയ്യാനുറച്ച് അവനെ തുണ കൂട്ടാൻ നിശ്ചയിച്ചു. അവനെ വരുത്തി സംഗതികൾ ഗ്രഹിപ്പിച്ചപ്പോൾ അവൻ വിസമ്മതം കാണിക്കയുണ്ടായില്ല. തന്നോടുള്ള വിരോധം ഇപ്പോൾ പ്രകാശിപ്പിക്കരുതെന്നും, ആങ്ങള അങ്കം ജയിച്ചു വന്നാൽ ചന്തുവിന്റെ ഭാൎയ്യയായി ഇരുന്നുകൊള്ളാമെന്നും ഉണ്ണിയാൎച്ച പറഞ്ഞുനോക്കിയെങ്കിലും അവൻ അനുകൂലഭാവമല്ല കാണിച്ചത്. ചന്തു മുൻകൂട്ടി പറ

പ്പെട്ടു. വഴിക്കു മാററങ്കച്ചേകവൻെറ മരുമകളായ കുട്ടിമാണിയുടെ മിരട്ടിൽ മയങ്ങി ആരോമൽച്ചേകവരെ ചതിക്കാനമെന്നേററു. കൊല്ലനെ വശത്താക്കി ചുരികപ്പിടിയിലുള്ള ഇരുമ്പാണി നീക്കി മുള്ളാണി അതിലിട്ടുമുറുക്കി. മാററങ്കച്ചേകവൻ അങ്കത്തട്ടിൽ തന്നെ ആശാരിയെക്കൊണ്ടു് കള്ളപ്പലകകളുണ്ടാക്കി വെപ്പിച്ചു. ഈവക പണികളൊന്നും അറിയാതെയുള്ള ആരോമരുടെ പുറപ്പാടിന്നു ശേഷമുള്ള കഥയാണു് തിരഞ്ഞെടുത്ത ഭാഗംകൊണ്ടു് വിവരിക്കുന്നതു്.

### ചേകോന്മാരാരാണു്?

ചേകോന്മാർ ആരാണെന്നുള്ള വിചാരത്തിന്നു മുമ്പു് ചേകവൻ എന്ന ശബ്ദത്തിനെക്കുറിച്ചുതന്നെ രണ്ടു വാക്കു പറയേണ്ടിയിരിക്കുന്നു. Dr. Gundert ൻെറ അകാരാദിയിൽ ഇതിൻെറ രൂപം ചേകവൻ എന്നും ചേവകൻ എന്നും രണ്ടു വിധത്തിൽ കാണുന്നുണ്ടു്. ഈ പദം ചേകം (ചെയ്യുക എന്ന ക്രിയയിൽനിന്നു്) എന്ന ശബ്ദത്തിൽനിന്നു് ഉത്ഭവിച്ചതാണൊ എന്നും അദ്ദേഹം സംശയിക്കുന്നുണ്ടു്. അങ്ങിനെയാണെങ്കിൽ ചേകവൻ എന്നല്ലാതെ ചേവകൻ എന്ന രൂപം വരാനിടയില്ല ചേകം എന്ന വാക്കിന്നു് Service, chiefly about the Rajah's person (മുറപ്രവൃത്തി, പ്രത്യേകിച്ചു രാജദേഹത്തോടടുത്തുള്ളതു്) എന്നൎത്ഥവും പറഞ്ഞുകാണുന്നുണ്ടു്. രാജാവിൻെറ രക്ഷാപുരുഷനായിരിക്കുക

എന്നാണല്ലോ ഇതിന്നർത്ഥം. അങ്ങിനെയാകുമ്പോൾ ആ സ്ഥാനം വഹിക്കുന്നോൾക്ക് പ്രത്യേകമായ ചില പദവികളുണ്ടായിരിക്കണമെല്ലോ. ആദികാലങ്ങളിൽ അതി വിദഗ്ദ്ധന്മാരായ രണശൂരന്മാർക്കുമാത്രമേ ആ മാന്യപദവി കൊടുത്തിരിക്കാനും ഇടയുള്ളു. ക്രമേണ ചേകം എന്നപദം അരമനയെ സംബന്ധിച്ച എല്ലാ പ്രവൃത്തികൾക്കും ഉപയോഗിക്കുവാൻ തുടങ്ങിയപ്പോൾ—രക്ഷാകർത്തൃത്വം തുടങ്ങി, ഭൃത്യത്വംവരെയുള്ള സകല വൃത്തിക്കും ഈ വാക്ക് ഉപയോഗിക്കുവാൻ തുടങ്ങിയപ്പോൾ—ചേകവനും ചേവകനും ഒരാളുതന്നെയോ എന്ന സംശയവും ജനിച്ചിരിക്കണം. അല്ലാതെ ശ്രീമാൻ സി. വി. കുഞ്ഞുരാമൻ പറയുംപോലെ * ചേകവശബ്ദത്തിന്റെ ഉല്പത്തി കണ്ടുപിടിക്കുവാൻ "സംസ്കൃതസേവകശബ്ദത്തെ സേവിക്കാൻപോകേണ്ട ആവശ്യമില്ല." ആരോമൽച്ചേകവരെക്കുറിച്ചുള്ള പാട്ടിൽതന്നെ "അങ്കം പിടിച്ചാലെ ചേകോരാവൂ" എന്നു പ്രസ്താവിച്ചു കാണുന്നതിൽനിന്ന് ചേകോൻപദവി സമരവീരന്മാരുടെ വീര്യമുദ്രയാണെന്നുകൂടി ഊഹിക്കേണ്ടിയിരിക്കുന്നു. തമിഴിൽ ചേകം എന്ന പദത്തിന്നു മരത്തിന്റെ 'കാതൽ' എന്നർത്ഥമുണ്ട്. കാതലുപോലെ സുസ്ഥിരമായ സ്ഥിതിയും അന്തസ്സുമുള്ള ഒരു കൂട്ടരാണ് ചേകോന്മാർ എന്ന് അനുമാനിക്കുന്നതായാലും നാടോടിപ്പാട്ടുക

---

* ഈഴവരുടെ ഇതിഹാസം (മി: കെ. ദാമോദരൻ ബി. ഏ.) എന്ന ഗ്രന്ഥത്തിന്റെ മുഖവുര രണ്ടാംഭാഗം.

ളിൽ അവക്ക് കല്പിച്ചുകാണുന്ന 'വിരുത്തു'കൾക്ക് വിപരീതമായിരിക്കുന്നതല്ല. രാജാവു് എന്നർത്ഥമുള്ള "കോൻ"ശബ്ദത്തിനും 'ചേകോ'നും വല്ല ബന്ധമുണ്ടോ എന്ന് അന്വേഷിക്കുന്നതും രസാവഹമായിരിക്കാനിടയുണ്ട്.

## ചേകോന്മാരുടെ ജാതി.

ആരോമൽച്ചേകവർ തന്റെ വംശപരമ്പരയെക്കുറിച്ചു് അനുജനു് പറഞ്ഞുകൊടുക്കുന്ന കൂട്ടത്തിൽ അവർ ചേരമാൻ പെരുമാളുടെ ആവശ്യപ്രകാരം ഈഴം എന്ന നാട്ടിൽനിന്നു് വന്നവരാണെന്നും, അവക്ക് പെരുമാൾ കല്പിച്ചുകൊടുത്തിട്ടുള്ള പദവികളിൽ ചേകോൻപദവിയും ഉൾപ്പെട്ടിട്ടുണ്ടെന്നും പ്രസ്താവിക്കുന്നുണ്ട്. ഈഴം ദേശത്തുനിന്നു വന്നവർ ഈഴവരാണെന്നും പറഞ്ഞുവരാറുണ്ട്. അതുകൊണ്ടു് ചേകോന്മാരെല്ലാം ഈഴവരായിരുന്നുവെന്നു സാമാന്യമായി പറയേണ്ടിയിരിക്കുന്നു. "അങ്കംപിടിച്ചാലേ ചേകോരാവൂ" എന്നു മൊഴി ഈഴവരിൽപ്പെടാത്ത ഒരാൾ അങ്കം പിടിച്ചാൽ അയാളും ചേകോൻസ്ഥാനത്തിന്നു് അർഹനാകുമോ എന്ന ചോദ്യത്തിന്നു് അവകാശം തരുന്നുണ്ട്. അങ്കം പിടിക്കാത്തവൻ ചേകോനാകയില്ലെന്നല്ലാതെ അങ്കം പിടിച്ചവരൊക്കെ ചേകോരാകയില്ലയൊ എന്ന കാര്യം വ്യക്തമാകുന്നില്ല.

## ചേകോന്മാർ കേരളത്തിൽ വന്നകാലം.

ചേകോന്മാർ കേരളത്തിൽ വന്നകാലത്തെപ്പററിയും അവക്ക് കേരളത്തിൽ കല്പിച്ചുകൊടുത്തിട്ടു

ള്ള പദവികളെപ്പററിയും ചില വിവരങ്ങൾ ഈ പാട്ടിൻെറ പൂർവ്വഖണ്ഡത്തിലുണ്ട്.

"നമ്മുടെ പണ്ടത്തെ കാർന്നോന്മാരും
അങ്കംപിടിച്ചു കഴിഞ്ഞുപോന്ന
മുന്നാററുപത്തെട്ട വരിഷമായി"
അന്നുതൊട്ടിന്നുവരേക്കമുണ്ണി

എന്ന ഭാഗംകൊണ്ട് ആരോമൽചേകവരുടെ കാലമായപ്പോഴെക്ക് ചേകോന്മാർ വന്നിട്ട് 368വഷമായിയെന്നാണല്ലൊ ഊഹിക്കേണ്ടത്. അവർ ചേരമാൻ പെരുമാളുടെ കല്പനപ്രകാരം വന്നവരാകയാൽ പെരുമാളുടെ കാലത്താണ് അവരുടെ ആഗമനമെന്നും അനുമാനിക്കേണ്ടിയിരിക്കുന്നു. ഈ ചേരമാൻ പെരുമാൾ ആരായിരുന്നുവെന്നു തീച്ചപ്പെടുത്തുന്നത് അത്ര എളുപ്പമല്ല. ചേരരാജ്യത്തുനിന്നു വന്ന പെരുമാക്കന്മാരെയൊക്കെ ചേരമാൻപെരുമാൾ എന്നു പറഞ്ഞുവന്നിരുന്നുവെന്നാണ് മി: കെ. പി. പത്മനാഭമേനോൻ പറയുന്നത് * ഒടുവിലത്തെ പെരുമാളെയാണ് ചേരമാൻപെരുമാളെന്ന സംജ്ഞകൊണ്ടു കുറിക്കുന്നതെന്നു ചിലക്ക് അഭിപ്രായമുണ്ട്. ഒടുവിലത്തെ പെരുമാൾ ഐതിഹ്യപ്രകാരം കേരളം സാമന്തരാജാക്കന്മാക്കും മററുമായി പകുത്തുകൊടുത്തത് ക്രി. വ. 385-ലാണ്. ഈ സംഭവം (കേരളവിഭാഗം) നടന്നത് ക്രി. വ. 5-ാംനൂററാണ്ടിലൊ 6-ാംനൂററാ

* കൊച്ചീരാജ്യചരിത്രം ഒന്നാംഭാഗം.

ങ്ങളിലോ ആയിരിക്കാമെന്ന് മി: സി. അച്യുതമേനോൻ ഊഹിക്കുന്നു. * കേരളോല്പത്തിപ്രകാരം പെരുമാൾ വാഴ്ച്ചതുടങ്ങിയതു് ക്രി വ. 21-ലും അവസാനിച്ചതു് 428-ലും ആണു്. മലബാർമാനുവൽകൎത്താവായ ലോഗൻ ഒടുവിലത്തെ പെരുമാളെ ക്രി. വ. 825വരെ നീട്ടി കൊണ്ടുപോകുന്നുണ്ടു്. ഇവർ ഓരോരുത്തരുടേയും അഭിപ്രായത്തിന് അടിസ്ഥാനമായ വാദങ്ങളെ പരിശോധിക്കുവാൻ തുടങ്ങിയാൽ ഈ മുഖവുരതന്നെ ഒരു പുസ്തകമായി പരിണമിക്കുന്നതാണു്. ഒരു കാൎയ്യം നമുക്കു തീൎച്ചയാക്കാവുന്നതാണു്. ക്രി. വ. 21-നും 825-നും മദ്ധ്യേയാണു് പെരുമാൾവാഴ്ച്ച കേരളത്തിൽ നിലനിന്നിട്ടുള്ളതു് പാട്ടിൽ പ്രസ്താവിച്ച പെരുമാൾ ഒടുവിലത്തെ ആളാണെങ്കിൽ ചേകോന്മാർ വന്നകാലം ഏകദേശം ക്രിസ്താബ്ദം 1193-ലാണു്. പെരുമാക്കന്മാരുടെ കാലം ക്രി. വ. 428-ൽ അവസാനിച്ചതായി വിചാരിക്കയാണെങ്കിൽ ചേകോന്മാരുടെ കാലം ക്രി. വ. 796-ലാണെന്നും പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഇനി മറ്റൊരു സംഗതികൂടി ഇവിടെ ചിന്തിക്കേണ്ടതായുണ്ടു്. കേരളത്തിൽ ഈഴവരുടേയും തേങ്ങയുടേയും വരവ് ഒന്നിച്ചാണെന്നും ഐതിഹ്യമുണ്ടു്. തേങ്ങയെപ്പറ്റിയുള്ള തെളിവുകൾ നോക്കുന്നതായാൽ, ക്രി. വ. ഒന്നാംനൂററാണ്ടിലെ രേഖയാണെന്നു് വിശ്വസിച്ചുവരുന്ന Periplus Maris Erytraei-യിൽ കേരളത്തിൽനിന്നു് കയററു

* Cochin State Manual. Page 37.

മതി ചെയ്തിരുന്ന സാധനങ്ങളുടെ കൂട്ടത്തിൽ തേങ്ങ ഉൾപ്പെടുത്തിക്കാണുന്നില്ല. ക്രിസ്തുവർഷം 6-ാംനൂററാണ്ടിലെ വിവരണത്തിൽ (Cosmos Indicopleustes) തേങ്ങയെ ഉൾപ്പെടുത്തിട്ടുണ്ടെന്ന് മാത്രമല്ല പ്രത്യേകം വർണ്ണിച്ചിട്ടും ഉണ്ട്. ഈഴവരും തേങ്ങയും ഒന്നിച്ചാണ് കേരളത്തിൽ കാലെടുത്തുവെച്ചത് എന്നു വിശ്വസിക്കുന്നപക്ഷം ക്രി. വ. ഒന്നും ആറും നൂററാണ്ടുകൾക്കിടയിലാകണമല്ലൊ ഈഴവരുടെ ആഗമനവും. പെരുമാക്കന്മാരെ സംബന്ധിച്ച തെളിവും തേങ്ങയെപ്പററിയുള്ള തെളിവും അന്യോന്യം തട്ടിച്ചുനോക്കുമ്പോൾ ചേകോന്മാരുടെ കാലം ക്രി. വ. 796-ാമാണ്ടിൽനിന്ന് ഒരു രണ്ടു ശതാബ്ദം മുമ്പോട്ടു തള്ളേണ്ടിവരുന്നതാണ്.

## ആരോമൽച്ചേകവരുടെ കാലവും അക്കാലത്തെ കേരളവും.

ചേരമാൻപെരുമാളുടെ കാലത്തിന്നുശേഷം 368 കൊല്ലങ്ങൾ കഴിഞ്ഞു ജീവിച്ചിരുന്ന ഒരു വീരനാണു ആരോമൽച്ചേകവരെന്ന് ഇതിന്നുമുമ്പ് പ്രസ്താവിച്ചുവല്ലൊ. ആ കാലം ഇന്നതാണെന്ന് ക്ളിപ്തമായി പറവാൻ വിഷമമുണ്ടെങ്കിലും ആരോമൽച്ചേകവരെ ആദരിച്ചുവന്ന കേരളത്തിന്റെ ഒരു സ്വരൂപജ്ഞാനം നമുക്ക് പാട്ടിൽനിന്ന് ഗ്രഹിക്കാവുന്നതാണ്. ഉണ്ണിക്കോനാരുടേയും ഉണ്ണിച്ചന്ത്രോരുടേയും മൂപ്പിളമത്തർക്കമാണ് പാട്ടിലെ വിഷയമെങ്കിലും അവർ അവരുടെ ഉദ്ദേശനിവൃത്തിക്കണത്തിന്ന് അംഗീകരിച്ച മാർഗ്ഗ

ങ്ങളുടെയും അവയുടെ പര്യവസാനമായ അങ്കത്തി ന്റെയും വിവരണത്തിൽനിന്ന് പല സംഗതികളും തെളിഞ്ഞു കാണുന്നുണ്ട്.

അമ്മാമന്റെ മരണശേഷം കാരണവസ്ഥാനം കയ്യേറുവാൻ കലഹിച്ചുകൊണ്ടിരിക്കുന്ന ഇവരുടെ അവകാശത്തക്കം പരമകാഷ്ഠയിലെത്തുന്നത് കുന്ന ത്തെ അരയൻ മീൻവെട്ടിയപ്പോഴാണ്. ദേശപ്രമാ ണിക്കു കിട്ടേണ്ടതായ ഓഹരി ഉണിച്ചന്ത്രോക്കയച്ച ത് ഉണിക്കോനാക്ക് രസിച്ചില്ല. അരയനെപ്പിടി ച്ച് ഉണിക്കോനാർ നഗരംനടക്കൽ ഹാജരാക്കി. അരയത്തി നിലവിളിച്ചുകൊണ്ട് വിവരം ഉണിച്ച ന്ത്രോരെ അറിയിച്ചപ്പോൾ അയാൾ ആൾക്കാരോടു കൂടി വന്ന് ഒരു കയ്യ് നോക്കാനുള്ള വട്ടമായി. ആ ഘട്ടത്തിൽ അവലാതി കേൾക്കാനായി നാടുവാഴി യെത്തി. "നഗരികൾ നാലിനും" നാടുവാഴികൾ എത്തിയെന്നാണ് കാണുന്നത്. അവക്ക് ഇവരുടെ തക്കം തീക്കാൻ സാധിച്ചില്ല. തൃപ്രംകോട്ടപ്പന്റെ തൃ പ്പടിയിന്മേൽ പൊതിവെച്ച് പരീക്ഷിച്ച് ഈശപരേ ഛ അറിഞ്ഞ് അതുപ്രകാരം നടന്നുകൊള്ളാനായി അവർ ഉപദേശിക്കുന്നു. അതുകൊണ്ടും കാര്യം അവ സാനിച്ചില്ല. പിന്നെയാണ് അങ്കത്തിനുള്ള പുറ പ്പാട്. ഈ നടവടിക്രമത്തിൽനിന്ന് അന്ന് കേരള മോ അതിന്റെ വിഭാഗങ്ങളോ ഒരു രാജാവിന്റെ ഭരണത്തിൻകീഴിലായിരുന്നില്ലെന്ന് ഊഹിക്കേണ്ടി യിരിക്കുന്നു. നാട്ടിൽ പ്രമാണികളടങ്ങിയ ഒരു ചെ

റിയ 'ക്രൂട്ടം' (സഭ) 'നഗരി' എന്നു പറയുന്നതായ ഒരു മുഖ്യസ്ഥലത്തു് കൂടിയിരുന്നുവെന്നും, അതിൻെറ നടവടികഠം നിയന്ത്രിച്ചിരുന്ന 'നാട്ടുവാഴി' എന്ന സ്ഥാനപ്പേരുള്ള ഒരുദ്യോഗസ്ഥൻ നാട്ടുകാര്യങ്ങഠം വിചാരണ ചെയ്തിരുന്നുവെന്നുമാണല്ലോ ഈ വിവരണത്തിൽനിന്നു് മനസ്സിലാക്കേണ്ടതു്. നാട്ടുവാഴിക്കു കീഴിലായി ഒരു "വാഴുന്നവ"രേയും കാണുന്നുണ്ടു്. അവരുടെ അധികാരത്തിന്നു് ഒരതിരുണ്ടെന്നും, അവരുടെ തീർപ്പോ അഥവാ ഉപദേശമോ തൃപ്തികരമായില്ലെങ്കിൽ ഇരുകക്ഷികഠംക്കും ഈശ്വരപരീക്ഷയെ അവലംബിക്കുകയോ അങ്കംവെട്ടുകയോ ചെയ്യാമെന്നും കാണുന്നു. ഒരു രാജാവിൻെറ കീഴിൽ നിയമിക്കപ്പെടുന്ന ന്യായാധിപന്മാർ ജനങ്ങഠംതമ്മിലുള്ള വാദപ്രതിവാദങ്ങഠം വിചാരണചെയ്തു് അവരുടെ തീരുമാനം അധികാരമുറയ്ക്കു് ഇരുകൂട്ടരെക്കൊണ്ടും അംഗീകരിപ്പിക്കുന്ന ഒരു സമ്പ്രദായമല്ല ഇതെന്നു് വ്യക്തമാവുന്നുണ്ടു്. ഒടുവിൽ അങ്കംവെട്ടാനുള്ള അവകാശവും ഉണ്ടെന്നു കാണുന്നതിനാൽ വ്യക്തിസ്വാതന്ത്ര്യം സർവ്വോപരി ആദരിച്ചിരുന്ന ഒരു കാലമാണു് ആരോമരുടെ കാലമെന്നും വിചാരിക്കേണ്ടിയിരിക്കുന്നു.

അങ്കത്തിൻെറ ചടങ്ങുകളും പ്രത്യേകം ശ്രദ്ധിക്കേണ്ടവയാണു്. ആദ്യം ചേകവനെ തിരഞ്ഞുപിടിക്കണം. അങ്കം വെട്ടാനായി ആരെങ്കിലും അപേക്ഷിച്ചാൽ ആ അത്ഥന ഒരിക്കലും നിരസിക്കരുതെന്നായിരുന്നു അന്നത്തെ വീരമര്യാദ. അങ്കം വെട്ടാ

ന്നൊറാമുകഴിഞ്ഞാൽ ചേകവന്നു് അവകാശപ്പെന്നം കൊടുക്കേണ്ടതുണ്ടു്.

വീട്ടുകിഴി നാലും വേറെവെച്ചു
നാട്ടുകിഴി നാലും വേറെവെച്ചു
അങ്കക്കിഴി മൂന്നും വേറെവെച്ചു.

എന്നു് എടുത്തു പറഞ്ഞിട്ടുണ്ടു്. അങ്കത്തിന്റെ അവസാനം എങ്ങിനെയാണെന്നു ഉറപ്പിച്ചുകൂടല്ലൊ. ആരെങ്കിലും ഒരാൾ മരിക്കുന്നതുവരെ അങ്കം വെട്ടണമെന്നാണു് നിശ്ചയം. ചേകവൻ മരിക്കുന്നതായാൽ അയാളുടെ തറവാട്ടിലേക്കു് അതുകൊണ്ടുണ്ടാകുന്ന നഷ്ടം പരിഹരിക്കുകയെന്നൊരുദ്ദേശമാണു് ഈ കിഴി വെക്കുന്ന ഏപ്പാടു് സൂചിപ്പിക്കുന്നതു്. വീട്ടുകിഴി തറവാട്ടിലേക്കു പോകുന്നു. നാട്ടുകിഴി ദേശാധികാരികൾക്കു് കൊടുക്കേണ്ടതാണു്. അങ്കക്കിഴി ചേകവൻ ഇഷ്ടംപോലെ മരുമക്കൾക്കൊ മക്കൾക്കൊ കൊടുക്കുമായിരിക്കാം. മരിച്ചില്ലെങ്കിൽ തനിക്കുതന്നെ ഉപയോഗിക്കുകയും ചെയ്യാവുന്നതാണല്ലൊ. നാടുവാഴിക്കും നാട്ടാൎക്കും മുൻകൂട്ടി അറിവുകൊടുത്തിട്ടാണു് അങ്കം നിശ്ചയിക്കുന്നതു്. അങ്കത്തട്ടു പണിയുക, അതിന്നു നാലുപുറവും നാടുവാഴി മുതലായ പ്രമാണികൾക്കും മാലോകൎക്കും അങ്കത്തിന്നു സാക്ഷികളായി ഇരിക്കുവാനുള്ള ഏപ്പാടുകൾ ചെയ്ക, ഇതെല്ലാം ദേശാധികാരികളുടെ പ്രവൃത്തിയിൽ ഉൾപ്പെ

ട്ടന്നു. അതിലേക്കുള്ള ചിലവിന്നും മററുമായിട്ടാണ് നാട്ടകിഴി വെക്കുന്നാതെന്നും അനുമാനിക്കേണ്ടിയിരിക്കുന്നു.

ഇതിന്നുപുറമെ ചേകോൻ അങ്കത്തിന്നു പുറപ്പെടുന്നതിന്നുമുമ്പ് തന്റെ അനുജനെ വിളിച്ച് നാട്ടുകാരോട്ടും തങ്ങളുമായി ഇടപാടുള്ളവരോട്ടും പെരുമാറേണ്ടുന്ന രീതികൾ, ആണ്ടവൃതികളിലുള്ള ആചാരങ്ങൾ, അവകാശക്രമത്തിൽ വസ്തുക്കൾ തിരിച്ചുകൊടുത്തിട്ടുള്ള പെങ്ങന്മാർ മററു ബന്ധുക്കൾ എന്നിവരൊത്തു കാൎയ്യാന്വേഷണം ചെയ്യേണ്ടുന്ന വിധങ്ങൾ പലവിധ കളരികളിലുള്ള പയററുമുറകൾ, പരദേവതപൂജകൾ, എന്നിവയെപ്പററിയെല്ലാം വിസ്തരിച്ചു പറഞ്ഞുകൊടുത്തിട്ടുണ്ട്. അന്നത്തെ കേരളത്തിൽ നടപ്പുണ്ടായിരുന്ന സാമുദായികാചാരങ്ങളുടെ ഒരു നല്ല ചിത്രം കാണേണമെന്ന് ആഗ്രഹിക്കുന്നവൎക്ക് ഈ പാട്ടിനെപ്പോലെ ഒരു രേഖ കിട്ടുന്നകാൎയ്യം സംശയമാണ്; സ്ഥലച്ചുരുക്കത്താൽ അവയെല്ലാം വിവരിക്കുവാൻ നിൎവ്വാഹമില്ലാത്തതിനാൽ വായനക്കാരുടെ ശ്രദ്ധയെ തല്ക്കാലം ആ വിഷയത്തിലേക്കു ക്ഷണിക്കമാത്രമേ ചെയ്യുന്നുള്ളു.

## അന്യസമുദായക്കാർ.

കേരളത്തിൽ ഇന്ന് സൎവ്വപ്രാധാന്യം വഹിച്ചുകാണുന്ന ഇടപ്രഭുക്കന്മാരെപ്പററിയും കേരളബ്രാഹ്മണരെപ്പററിയും പാട്ടിൽ അപൂൎവ്വമായേ പ്രസ്താവിച്ചു

കാണുന്നുള്ളു എന്ന പരമാൎത്ഥവും നമ്മുടെ ശ്രദ്ധയെ അൎഹിക്കേണ്ടതാണ്. "പൂണൂലിട്ടാലെ നമ്പൂതിരിയാവു" എന്നൊരു പ്രസ്താവംമാത്രമേ കേരളബ്രാഹ്മണരെസംബന്ധിച്ചിടത്തോളം കാണുന്നുള്ളു. ഇതിൽനിന്ന് ആരോമൽച്ചേവകരുടെകാലത്തു കേരളബ്രാഹ്മണൎക്ക് ഇന്നുള്ള പ്രാധാന്യമോ പ്രാബല്യമോ ഉണ്ടായിരുന്നില്ലെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. മുഹമ്മദീയരെപ്പററി യാതൊന്നും പ്രസ്താവിച്ചുകാണാത്തതിൽനിന്ന് ആരോമരുടെകാലം അവർ കേരളത്തിൽ വരുന്നതിന്നു മുമ്പായിരിക്കണമെന്നും അനുമാനിക്കാവുന്നതാണ്. നാഗ (ദ) പുരത്തങ്ങാടിയിൽ വലിയ വ്യാപാരിയായ നാഗപ്പൻചെട്ടി ചേകോന്റെ തറവാട്ടുകാരുമായി മുമ്പുതന്നെ ഇടപാടുള്ളവനായി കാണുന്നതുകൊണ്ട് അക്കാലത്ത് കച്ചവടത്തിലേൎപ്പെട്ടിരുന്നവർ ചെട്ടികൾമാത്രമായിരിക്കാനും ഇടയുണ്ട്. ചേകവരുടെ അമ്മാമൻ മരിച്ചാൽ "മുടിച്ചുടുന്ന"തിന്ന് അമ്പാടിക്കോലോത്തെ മേനോന്മാർ വരേണമെന്ന് പറഞ്ഞിരിക്കയാൽ ഈഴവന്മാരും മേനോന്മാരും (നായന്മാരും) തമ്മിൽ ഇന്ന് കാണുന്ന അകൽച്ച അന്നുണ്ടായിരുന്നില്ലെന്നും സ്പഷ്ടമാവുന്നുണ്ട്. ഇപ്പോഴും ഉത്തരകേരളത്തിൽ (തലശ്ശേരി മുതലായ പ്രദേശങ്ങളിൽ) ഈഴവരെ സംബന്ധിച്ചേടത്തോളം "തൊട്ടാൽ കുളി"യല്ലാതെ "തീണ്ടിക്കുളി"യില്ലതാനും. തെക്കെ മലബാറിൽ "തീണ്ടിക്കുളി"യും ആചരിച്ചുവരുന്നുണ്ട്. തുല്യസ്ഥിതിയിലിരുന്നിരുന്ന ഈ രണ്ടു സമു

ദായക്കാരും — പ്രാചീനകേരളത്തിന്റെ അഭിമാന സ്തംഭങ്ങളായിരുന്ന ഈ രണ്ടു സമുദായക്കാരും—പിന്നീട് അകന്നുനില്പാനുള്ള കാരണം ആരാഞ്ഞറിയേണ്ടതായിട്ടാണിരിക്കുന്നത്. അന്വേഷണംകൊണ്ടു കിട്ടുന്ന തെളിവുകൾ സമുദായസ്പർദ്ധയുള്ള മൂലകാരണങ്ങളെ അടിയോടെ മറിക്കുവാൻ മതിയാവുന്നവയായിരിക്കാതെയും തരമില്ല.

## ഉപസംഹാരം.

അവശ്യവിജ്ഞേയങ്ങളായ പല സംഗതികളും ഇനിയും ഈ പാട്ടിനെപ്പററി പ്രസ്താവിക്കേണ്ടതായിട്ടുണ്ട്. പക്ഷെ അവയിൽ പലതും പാട്ടിന്റെ പൂർവ്വഖണ്ഡത്തെ സംബന്ധിക്കുന്നതാകയാലും, ഈ പാട്ടു മുഴുവനും പാഠഭേദങ്ങൾ ആവുന്നോടത്തോളം ശരിപ്പെടുത്തി പ്രസിദ്ധപ്പെടുത്തേണമെന്ന് വിചാരിക്കുന്നതിനാലും തല്ക്കാലം ഇതിലധികം വിസ്തരിക്കുന്നില്ല. ഒന്നുരണ്ടു കാര്യങ്ങളിലേക്കുകൂടി വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ച് ഈ മുഖവുര ഉപസംഹരിച്ചേക്കാം.

നാടോടിപ്പാട്ടുകളുടെ കർത്തൃത്വം, അവയിൽ കാണുന്ന പാഠഭേദങ്ങൾ, ഇവ ആരാഞ്ഞറിയുന്നത് എളുപ്പമല്ലെന്ന് എനിക്ക് അനുഭവംകൊണ്ട് ബോദ്ധ്യമായിട്ടുണ്ട്. ചൊല്ലുന്നവരുടെ പരിചയമനുസരിച്ച് പലരും പലവിധത്തിൽ പാട്ടുകൾ പാടുന്നതായിട്ടാണ് കാണുന്നത്. ചില വാക്കുകളുടെ അർത്ഥ

വും സ്ഥലപ്പേരുകളും പാടുന്നവൎക്ക് വ്യക്തമാകാതെ വന്നാൽ ആ സ്ഥാനത്ത് പുതിയ വാക്കുകളും സ്ഥല പ്പേരുകളും സ്ഥലംപിടിക്കുന്നതും അപൂൎവ്വമല്ല. ഈ വക വൈഷമ്യങ്ങൾ വൎദ്ധിപ്പിക്കുവാൻ അച്ചടിവേല ക്കാരുടെ മനോധൎമ്മവും സഹായിച്ചാൽ പിന്നത്തെ കഥ പറയാനുണ്ടോ? 'പരമ്പര' 'ഭാരംപരയായും' 'കോലത്തിരി' 'കോലോസ്ത്രീ'യായും രൂപാന്തരപ്പെട്ടു ത്തുന്നതിന് പാട്ടുകാൎക്ക് വലിയ ക്ലേശമൊന്നുമില്ല. "പ്രജാപതിനാടി"ന്റെയും "തരുണിമണിക്ഷേത്ര" ത്തിന്റെയും ആഗമം ആലോചിച്ചുണ്ടാക്കേണ്ടുന്ന ഭാരവും അവൎക്കില്ല. ഈ ദുർഘടങ്ങൾകൊണ്ട് ഞാൻ സ്വീകരിച്ച പാഠങ്ങളോ അൎത്ഥകല്പനകളോ നിൎദ്ദോ ഷമാണെന്നു പറവാൻ ഞാൻ ഒരിക്കലും ധൈൎയ്യപ്പെ ടുന്നില്ല. പലരെക്കൊണ്ടും പാടിച്ചുനോക്കി പാഠഭേ ദങ്ങൾ എന്റെ യുക്തിക്കനുസരിച്ച് ശരിപ്പെടുത്താ നും, ശബ്ദകോശങ്ങളിൽ കാണാത്ത പദങ്ങളുടെ അ ൎത്ഥം പഴക്കംകൂടുന്ന കാരണവന്മാരുടെ മൊഴികൾ ആസ്പദമാക്കി കല്പിക്കുവാനും, ഞാൻ കഴിയുന്ന ശ്രമം ചെയ്തിട്ടുണ്ടെന്നുള്ള ചാരിതാൎത്ഥ്യംമാത്രമേ എനിക്കു ള്ളൂ. ഇത്തരം പ്രസിദ്ധീകരണങ്ങൾ മുമ്പുണ്ടായിട്ടി ല്ലാത്തതിനാൽ സ്വപ്രയത്നമല്ലാതെ മറെറാന്നും മാൎഗ്ഗ ദൎശകമായി കരുതാനും കാണുന്നില്ല. അതുകൊണ്ടു നാടോടിപ്പാട്ടുകളിൽ ശ്രദ്ധപതിപ്പിച്ചിട്ടുള്ള സഹൃദ യന്മാരും പണ്ഡിതന്മാരും എന്റെ ഈ പരിശ്രമ ത്തിൽ കണ്ടേക്കാവുന്ന കുററവും കുറവും സദയം

ചൂണ്ടിക്കാണിച്ച് എന്നെ പ്രോത്സാഹിപ്പിക്കേണമെന്ന് എനിക്ക പ്രത്യേകം അപേക്ഷയുണ്ട്.

നാടോടിപ്പാട്ടുകൾക്ക സാഹിത്യത്തിൽ പ്രവേശമനുവദിക്കാമോ എന്ന് സംശയിക്കുന്നവർ പലരുമുണ്ടായേക്കാം. വായിക്കുന്നവരുടെ അകക്കരുന്ന് അവരറിയാതെ ആകർഷിച്ചു സന്ദർഭത്തിനൊത്ത വികാരങ്ങൾകൊണ്ട് അതിനെ ചാഞ്ചാടിക്കാനുള്ള ശക്തി ഉത്തമസാഹിത്യലക്ഷണങ്ങളിലൊന്നായി ഗണിക്കുന്ന കാലത്തോളം നാടോടിപ്പാട്ടുകളെ സാഹിത്യകാരന്മാക്ക് വിസ്മരിക്കുവാൻ തരമുണ്ടെന്നു തോന്നുന്നില്ല. അലങ്കാരധോരണിയുടെ വൈവിധ്യംകൊണ്ടോ, അത്ഥചമൽക്കാരത്തിൻെറ കൃത്രിമരൂപങ്ങൾകൊണ്ടോ, നാടോടിപ്പാട്ടുകൾ നമ്മെ സന്തോഷിപ്പിക്കുന്നില്ലെങ്കിൽ, കേട്ടമാത്രയിൽ ഉള്ളിൽക്കേറുന്ന പദപ്രയോഗങ്ങൾകൊണ്ടും, കണ്ടപോലെ അനുഭവമുണ്ടാക്കുന്ന സജീവവണ്ണനകൾകൊണ്ടും, വളവും തിരിവുമില്ലാതെ യഥാസ്ഥിതി കായ്യങ്ങൾ പ്രതിപ്പാദിച്ച് മനസ്സിനെ പിടിച്ചുനിത്തുന്ന ലളിതകോമളമായ ആഖ്യാനരീതികൊണ്ടും, ഇതിനൊക്കെ പുറമെ, നമ്മുടെ ജീവിതത്തോടടുത്ത് നമുക്കുമുമ്പ് കാലംകഴിച്ചവരുടെ കഥയിൽ കൌതുകമുണ്ടാക്കുന്നതായ "ഉള്ളിണക്കം"കൊണ്ടും, അവ നമ്മെ ആനന്ദനൃത്തം ചെയ്യിക്കുന്നുണ്ടെന്നുള്ളത് നമുക്കാക്കും സമ്മതിക്കാതെയും തരമില്ല.

"മയിലും പറന്നങ്ങിരിക്കുംവണ്ണം
തട്ടിന്മേൽ ചെന്നങ്ങിരുന്നാവനും,"

"കരിഞ്ചേമ്പിൻതണ്ടങ്ങറുക്കുംപോലെ
അരിങ്ങോടർതന്റെ തലയറുത്തു"

എന്നിങ്ങിനെയുള്ള പ്രയോഗങ്ങൾ ഒരു രസികശിരോമണിയുടേതാവാതിരിപ്പാൻ നിവൃത്തിയില്ല ആരോമർ, തുമ്പോലാർച്ചയിൽ തനിക്കുണ്ടായ മകനെ വരുത്തി, മടിയിലിരുത്തി, അവന്റെ ഭാരം അനുജനെ ഏല്പിച്ച്, ഇളനീർ കുടിച്ച് തനിക്കുചുററും നിന്നിരുന്ന അച്ഛൻ, വാഴുന്നോർ, അനുജൻ, ഉണ്ണ്യാർച്ച, കുഞ്ഞുണ്ണൂലി, മാലോകർ എന്നിവരോട്

"ഇനിയുള്ള കാഴ്ചയും നമ്മൾതമ്മിൽ
ഇനിയുള്ള കാലത്തു കാണ്കയില്ല"

എന്നു് അവസാനയാത്രയും പറഞ്ഞു് ഇഹലോകവാസം വെടിയുന്ന ഭാഗം കണ്ണിൽ വെള്ളം നിറക്കാതെ സാധാരണക്കാർക്കുംകൂടി വായിക്കുവാൻ പ്രയാസമാണു്. ഇങ്ങിനെ മനസ്സലിയിക്കാനുള്ള ശക്തി കാവ്യഗുണവും, അതു സർവ്വത്ര വിളയാടുന്ന കൃതി കവിതയുമല്ലെങ്കിൽ കവിത എന്താണെന്നുള്ള ചോദ്യം ആരും ചോദിച്ചുപോകുന്നതാണു്!

———:o:———

# പുത്തരിയങ്കം.

പിറെറന്നാൾ നേരംപുലൎന്നനേരം
തേവാരപൂജയുടൻ കഴിച്ചു.
(1) അങ്കക്കുറികൾ വരച്ചുചേകോൻ
(2) വീരാളിപ്പട്ടു ഞെറിഞ്ഞുടുത്തു
പൊന്നരഞ്ഞാണരയിൽ പൂട്ടി
(3) വാഴുന്നോരെതന്നെ വിളിക്കുന്നുണ്ട്

---

പുത്തരിയങ്കം = ആദ്യം വെട്ടുന്ന അങ്കം. പുത്ത(ൻ) + അരി—പുത്തരി, ആദ്യത്തെ അരി. അങ്കം = പുരാതനകാലത്ത് കേരളത്തിൽ രണ്ടുപേർ തമ്മിലുള്ള തൎക്കം തീൎക്കാനായി ചെയ്യുന്ന ദ്വന്ദയുദ്ധം. തൎക്കം തീൎക്കാനായി അന്നത്തെ നിയമം അനുവദിച്ചിരുന്ന ഉപായങ്ങളെല്ലാം നോക്കിയതിനുശേഷം ഒടുവിലാണ് അങ്കം. ഇതിൻെറ ചടങ്ങുകൾ കഥയിൽ വിസ്തരിക്കുന്നുണ്ട്.

(1) അങ്കക്കുറികൾ = അങ്കംവെട്ടാൻ പോകുമ്പോൾ ഇന്നിന്ന തരത്തിൽ വസ്ത്രധാരണം ചെയ്യേണമെന്നും, ചമയങ്ങൾ അണിയേണമെന്നും, കുറികൾ ഇടേണമെന്നും വ്യവസ്ഥയുണ്ട്. അതനുസരിച്ചുള്ള കുറികൾ.

(2) വീരാളിപ്പട്ട് = വീരാളി എന്നതിൻെറ പൂൎണ്ണരൂപം വീരവാളി എന്നും വീരപാളി എന്നും കാണാനുണ്ട്. മേത്തരം പട്ട് എന്നാണ് പ്രകൃതത്തിലൎത്ഥം. വീരന്മാർ സാധാരണ ധരിക്കുന്നതുകൊണ്ടായിരിക്കുമോ? വീരാളിപ്പായ, വീരശൃംഖല എന്നീ പദങ്ങൾ നോക്കുക.

(3) വാഴുന്നവർ = പുരാതനകാലത്തു ഭരണാധികാരികളിൽ ഒരാൾ. പിന്നീട് ഇതൊരു സ്ഥാനപ്പേരായി.

നേരവ്വമൊട്ട പുലന്നിതല്ലൊ.
അങ്കംപുറപ്പെടാൻ കാലമായി
എന്നാലൊരങ്കം പുറപ്പെടേണം.
പുത്തൂരം ആരോമൽ ചേകവരും
(1)മച്ചുനിയൻ ചന്തു (2)പടക്കുറുപ്പും,
കീഴ്ഗരിടത്തിലെ വാഴുന്നോരും,
ആർപ്പും നടപ്പും നടവെടിയും,
പഞ്ചവാദ്യങ്ങളും കോലാഹലം,
ചീനവെടിയും പടക്കമുണ്ടെ
ആയിരത്തൊന്നോളം നായന്മാരും,
അങ്കത്തിന്നായിപ്പുറപ്പെട്ടെടൊ
(3)ചേകോന്മാരെല്ലാരും പതവികളും.
കൊടിക്കൂറകൾ നിരത്തിക്കൊണ്ടു
ആലവട്ടം, വെഞ്ചാമരം പിടിച്ചുകൊണ്ട്,

---

(1) മച്ചുനിയൻ (മച്ചുനൻ)=അമ്മാമന്റെ മകനെയോ അച്ഛന്റെ മരുമകനെയോ വിളിക്കുന്ന പേരാണിത്. ആരോമരുടെ അച്ഛന്റെ മരുമകനാണ്.

(2) പടക്കുറുപ്പ്=പടക്കു മൂപ്പനായിട്ടുള്ളവൻ എന്നർത്ഥം. കുറുപ്പ് എന്ന സ്ഥാനം പണ്ടു പലൎക്കും ഉണ്ട്. ഉദാ: വെട്ടുകുറുപ്പ്, വലിക്കുറുപ്പ്, നായർകുറുപ്പ്, തളിക്കുറുപ്പ്. കൂടാതെ ഉഴിയുന്നവൎക്കു (മൂരിക്കുറുപ്പ്), ഭദ്രകാളിക്കു പാട്ടു കഴിക്കുന്നവൎക്കു (കല്ലാററക്കുറു(റി)പ്പു), ഇങ്ങിനെ പലൎക്കും ഈ സ്ഥാനപ്പേരുണ്ട്.

(3) ചേകോൻ=പടയാളികളിൽ ഒന്നാംകിടയിൽ എത്തീട്ടുള്ളവരുടെ സ്ഥാനപ്പേരാണിത്. ഇവൎക്കു വലിയ പദവികളും അധികാരങ്ങളും പണ്ടുണ്ടായിരുന്നു. മററുള്ളവൎക്കുവേണ്ടി അങ്കംവെട്ടുകയാണ് ഇവരുടെ തൊഴിൽ.

വെൺകൊററാക്കുടയുമെ പട്ടുകുട
പതിനെട്ടു വാദ്യമടിപ്പിക്കുന്നു.
കൊമ്പുംകുഴൽ, (1)ധൂളിമേളത്തോടെ
(2)വീരാളിച്ചംകും ഊതിച്ചിട്ടു
ചങ്കുമാരാരൊരുമിച്ചിട്ടു
ചേരമാൻപെരുമാളുതമ്പുരാന്റെ
(3)വീഴ്ചുമുഖമായി പുറപ്പെടുന്നു.
നാടുവാഴി ദേശവാഴി എത്ത്യവിടെ
പൊന്നുംപല്ലക്കു കയറിക്കൊണ്ടു്
ചങ്ങലവട്ടയിൽ തിരിയുമിട്ടു
മുമ്പിൽനടക്കുന്നു രാജാക്കളും
പിന്നാലെനടക്കുന്നു ചേകവരും
അപ്പോൾപറഞ്ഞല്ലൊ കുങ്കിയമ്മ
ഞാൻകൂടിപോരുന്നു അങ്കംകാണ്മാൻ
കനകപല്ലക്കും കയറിയമ്മ
ഒന്നിച്ചുതന്നെ പുറപ്പെടുന്നു.
കോലാഹലത്തോടെ പോകുന്നുണ്ടു
ആദ്ദേശംനാടും കടന്നവരും

---

(1) ധുനി എന്നും ഒരു പാഠം കാണുന്നുണ്ടു്. ധ്വനിയുടെ ദുഷിച്ച രൂപമായിരിക്കാം.

(2) വീരാളിച്ചങ്കു=വീരന്മാരും സ്ഥാനികളും ഉപയോഗിക്കുന്ന ശംഖ്. (വിരാളിപ്പട്ടു നോക്കുക.)

(3) വീഴ്ചുമുഖം=ചേരമാൻപെരുമാൾ പുറപ്പെടുമ്പോൾ ഉണ്ടാകാവുന്ന കോലാഹലത്തോടുകൂടി എന്നു് സാരം.

(1)നഗരിനടയ്ക്കലും ചെല്ലുന്നുണ്ടു
ആൽത്തറയരികിലും ചെന്നവരും.
കുന്തം (2)ചവളവും ചാരുന്നുണ്ട്.
കെട്ടുമെമാറാപ്പും ഇറക്കിവെച്ചു
വെററിലമുറുക്കും കഴിക്കുന്നുണ്ട്
അവിടെയെഴുന്നീററുയാരോമരും
നഗരീനടയ്ക്കലൊ(3)രങ്കത്തട്ടു
തട്ടിന്റെറയരികെ കടന്നുചേകോൻ
തട്ടുവലംവെച്ചു നടന്നുനോക്കി
കിഴക്കുംപടിഞ്ഞാറും നടന്നുനോക്കി
തെക്കുംവടക്കും നടന്നുനോക്കി
കള്ള ച്ചതികണ്ടറിഞ്ഞു ചേകോൻ.
വാഴുന്നോരെതന്നെ വിളിക്കുന്നുണ്ടേ.
വേഗമരികത്തു വന്നിതല്ലൊ
അപ്പോൾപറഞ്ഞല്ലൊ ചേകവരും
തട്ടുപണിതുള്ള (4)വിശ്വകർമ്മൻ

---

(1) നഗരി=പണ്ടു് 'കൂട്ടങ്ങൾ'കൂടി രാജ്യകാര്യങ്ങൾ വിചാരണചെയ്തിരുന്ന സ്ഥലം

(2) ചവളം=ഒരുതരം കുന്തം.

(3) അങ്കത്തട്ട്=അങ്കം വെട്ടാനായി മരംകൊണ്ടു് ഉയർത്തി തറപോലെ കെട്ടിയതു്--അങ്കത്തട്ടിന്റെ നാലുപുറത്തുമായി നാട്ടുകാരും നാടുവാഴി മുതലായ ഭരണാധികാരികളും അങ്കത്തിനു സാക്ഷികളായിരിക്കും.

(4) വിശ്വകർമ്മൻ=പ്രകൃതത്തിൽ ആശാരി, തച്ചൻ എന്നർത്ഥം. ദേവകളുടെ ആശാരിയുടെ പേരും വിശ്വകർമ്മാവ് എന്നാണല്ലൊ. അത്ര മാഹാത്മ്യമുള്ളവൻ എന്നും അർത്ഥമാവാം.

ഏതൊരുനാട്ടിലിരുപ്പിതവൻ.
അപ്പോൾപറയുന്നു വാഴുന്നോരും
(1)കോലത്ത്രിനാട്ടിലെ വിശ്വകൻ
അവനെയും വേഗംവരുത്തവേണം!
വേഗത്തിലാളെ അയക്കുന്നുണ്ടു.
നാലുപേർ നായന്മാർ പോകുന്നുണ്ടു
ഒന്നോടി ഒന്നു നടന്നവരും
ആനാട്ടുംദേശം കടന്നുപോയി.
വിശ്വകർമ്മനെ വിളിക്കുന്നുണ്ടു്
വിളികേട്ടു വേഗംപുറത്തുവന്നു
എന്താവിളിച്ചതു നായന്മാരെ!
അപ്പോൾപറയുന്നു നായന്മാരും
(2)പുത്തൂരം ആരോമൽചേകവരും,
കീഴൂരിടത്തിലെ വാഴുന്നോരും,
അവരോടുകൂടിയുള്ള നായന്മാരും
അങ്കത്തട്ടിങ്കലിരിപ്പവരെ
(3)പണിയാളരൊക്കെ (4)സൊരുമിച്ചിട്ടു
വിശ്വകർമ്മനോടു വരുവാൻ ചൊല്ലി
എന്നമൊഴികേട്ടു വിശ്വകർമ്മൻ

---

(1) കോലത്ത്രി=കാലത്തിരി

(2) പുത്തൂരം=പണ്ടു കടത്തനാട്ടുണ്ടായിരുന്ന ഒരു തറവാടിന്റെ പേരു. പ്രസിദ്ധന്മാരായ പല യോദ്ധാക്കന്മാരും ഇതിലുണ്ടായിരുന്നു. ആരോമൽച്ചേകവരുടെ പെങ്ങളായ ഉണ്ണിയാർച്ചയും, മരുമകനായ ആരോമുണ്ണിയും ചരിത്രപ്രസിദ്ധിയുള്ളവരാണല്ലൊ.

(3) പണിയാളർ=പണിക്കാർ.

(4) സൊരുമിക്കുക=ഒരുമിക്കുക എന്ന പദത്തിന്റെ ഗ്രാമ്യരൂപം

നെഞ്ഞത്തു കൈവെച്ചുകത്തുപോയി
അപ്പോഴെ അറിഞ്ഞല്ലൊ (1)അയിലാളരും
ഓടിഒളിക്കുന്നു പണിയാളരും
അപ്പോൾ നിനച്ചല്ലൊ വിശ്വകർമ്മൻ
ഞാൻവെച്ച പലക മുറിപ്പലക
കള്ളപ്പലകയറിഞ്ഞു ചേകോൻ
അരിങ്ങോടർചൊല്ലുഞാൻ(2)കേൾക്കമൂലം
കൂട്ടത്തോടെചാവാൻ വിധിയുംവന്നു
(3) അറുകൊല കൊല്ലുന്ന ചേകോരാണ്
ആമൊഴി കേട്ടൊരു പണിയാളരും
ബോധംകെട്ടങ്ങിനെ വീഴുന്നുണ്ടേ!
അപ്പോൾ പറയുന്നു വിശ്വകർമ്മൻ
ഒന്നിണ്ടുകേൾക്കണം പണിയാളരെ!
നിങ്ങളാരുംകൂടിപോരവേണ്ട
* എന്നാലെതന്നെ കഴിച്ചുകോട്ടെ,
പടിഞ്ഞാററി ഓടിക്കടന്നവരും
(4)വീതുളി, പൊഴുതുളി, എടുക്കുന്നുണ്ടേ.
കുറിയ (5) മുഴക്കോലുമെടുത്തവനും

---

(1) അയിലാളർ=അയൽവക്കത്തുള്ളവർ.

(2) കേട്ടതിനാൽ. (പാഠാന്തരം)

(3) അറുകൊല=നിർദ്ദയമായ ഹിംസ.

* കൊല്ലുകയാണെങ്കിൽ എന്നെ കൊന്നാൽമതി. കഴിച്ചുകോട്ടെ=കഴിച്ചുകൊള്ളട്ടെ എന്നതിൻെറ ചുരുക്കം.

(4) വീതുളി, പൊഴുതുളി, വടക്കനുളി, ചിപ്പുളി ഇവയെല്ലാം പലതരത്തിലുള്ള ഉളിയുടെ പേരുകളാണ്.

(5) മുഴക്കോൽ=ആശാരി ഉപയോഗിക്കുന്ന അളവുകോൽ.

തെക്കിനിക്കോത്ത മണിത്തളത്തിൽ
കാർന്നോന്മാർ പീഠം വലിച്ചുവെച്ചു
(1) എൻറച്ഛ മുത്തച്ഛ പരദേവതേ!
ഞാൻവെച്ച പലക മുറിപ്പലക
കള്ളപ്പലക ഇളകരുതേ!
വേഗം പുറത്തേക്കു വന്നവനും
ഒന്നിതാ കേൾക്കണം മക്കളെടൊ!
അതുതാനെ കേൾക്കുന്നു മക്കളൊക്കെ
കൂട്ടത്തോടെ വന്നു നിലവിളിച്ചു.
ഇന്നൊ, നാളയൊ; ഞാൻ വന്നില്ലെങ്കിൽ
(2) ഇല, പുല, നന്നായി കഴിച്ചുകൊൾവിൻ!
എന്തിനുകേഴുന്നു പൊന്മക്കളെ!
ദൈവവിധിപോലെ വന്നുകൂട്ടം
എന്നുപറഞ്ഞു പുറത്തിറങ്ങി.
പോക പുറപ്പെടുക നായന്മാരെ!
അപ്പോൾ ചോദിക്കുന്നു നായന്മാരും
പണിയാളരൊക്കെ പോരുന്നില്ലെ?

---

(1) അച്ഛൻ എന്നതിൻെറ പഴയരൂപമാണ് അച്ചൻ എന്നത്. നേതാവ്, രക്ഷിതാവ്, ജനകൻ എന്നർത്ഥത്തിലാണ് ആ പദം ഉപയോഗിച്ചിരുന്നത്. ഇപ്പോഴും മങ്ങാട്ടച്ചൻ, പാലിയത്തച്ചൻ എന്നീ സ്ഥാനപ്പേരുകളിൽ ആ അർത്ഥം നിലനിന്നുവരുന്നുണ്ട്. സംസ്കൃതീകരിക്കാൻ ശ്രമിച്ചതിൻെറ ഫലമായിരിക്കണം അച്ഛൻ എന്ന രൂപം. ഇതുപോലെതന്നെയാണ് മഹനും.

(2) ഇല=പുലപോകുന്നതിനുള്ള പിണ്ഡസ്സദ്യയെ സൂചിപ്പിക്കുന്നു.

പുല=പുലകുളി.

അപ്പോൾ പറയുന്നു വിശ്വകർമ്മൻ
പണിയാളരാരുമിവിടെയില്ല
* അമ്പാടികോലാം പണിക്കപോയി
എന്നുംപറഞ്ഞു നടന്നവരും
ഒന്നോടി ഒന്നു നടക്കുന്നുണ്ട്.
നഗരം നടയ്ക്കലും ചെല്ലുന്നുണ്ട
വിശ്വകർമ്മാവിനെ കണ്ടാരോമർ
വേഗം എഴുന്നേററു നില്ക്കുന്നുണ്ട്.
വന്നിതൊ വന്നിതൊ വിശ്വകർമ്മൻ
ഒന്നിണ്ടു കേൾക്കണം വിശ്വകർമ്മാ
തട്ടു പണിതതു ആരാകുന്നു?
തട്ടു പണിതതു അടിയൻ തന്നെ.
പണിയാളരാരും പോന്നിട്ടില്ലെ?
പണിയാളരാരും പോന്നിട്ടില്ല.
എവിടെക്ക പോയെടൊ വിശ്വകർമ്മാ
അമ്പാടികോലാം പണിക്ക പോയി
അതുതാനെ കേൾക്കുന്ന ചേകവരും
ഒന്നിണ്ടു കേൾക്കണം വിശ്വകർമ്മാ

---

* ഏതു് അമ്പാടികോവിലകത്തിനെയാണ് ഇതു് സൂചിപ്പിക്കുന്നതെന്നറിയുന്നില്ല. സാമൂതിരികോവിലകത്തിൽ അടങ്ങിയ ഒരു അമ്പാടിക്കോവിലകമുണ്ടു്. അതിൽ മൂപ്പ് സാമൂതിരികോവിലകത്തെ വലിയ തമ്പുരാട്ടിക്കാണ്. ഈ പാട്ടിൽതന്നെ മറെറാരിടത്തു് അമ്പാടികോവിലകത്തു് മേനോന്മാരാണുള്ളതെന്നു പ്രസ്താവിക്കുന്നുണ്ടു്.

തട്ട (1)വഴങ്ങിച്ചു കയ്യേൽക്കണം
അതിനെന്തുവേണമൊരുക്കങ്ങളും
എന്ന മൊഴികേട്ട വിശ്വകൎമ്മൻ
ഗണപതിപൂജക്കു ഒരുക്കം ചൊല്ലി
നാലുകാലുള്ളൊരു പീഠം വേണം,
പീഠം മുകളിൽ തളിക വേണം,
തളിക നിറയോളം (2) വെള്ളരിയും,
വെള്ളരി മീതൊരു നാളികേരം,
വെള്ളവിൽ, ശക്കര, കൊട്ടത്തേങ്ങാ,
ജല,ഗന്ധ,പുഷ്പവും ധൂപം,ദീപം (3)
ചെന്തെങ്ങിളനീർകദളിപ്പഴം
വെററിലഅടയ്ക്കയും വേണമല്ലോ
(4) കാണിക്കെട്ടുക്കാനായി രാശിപ്പണം
അത്തുതാനെ കേൾക്കുന്നു വാഴുന്നോരും
വേഗത്തിലൊക്കെയൊരുക്കിയല്ലോ
വിശ്വകൎമ്മാവും കുളിപ്പാൻ പോയി
പാവാടമുകളിൽ തളികവേണം

---

(1) വഴങ്ങിക്കുക=അററകുററങ്ങൾ തീൎന്നതാണെന്നു് ബോദ്ധ്യപ്പെടുത്തുക.

(2) വെള്ളരി=വെളുത്ത അരി.

(3) ജല.........പം=പൂജയ്ക്കുള്ള സാമഗ്രികൾ. ഇതു് പരിശുദ്ധ സംസ്കൃതമായി കാണുന്നതുകൊണ്ടു് പാടുന്നവർ ചേൎത്തതാണെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു.

(4) കാണിക്ക=രാജാക്കന്മാൎക്കു കാഴ്ചയായോ ക്ഷേത്രനടയ്ക്കൽ വഴിപാടായോ വയ്ക്കുന്ന പണം.

തളികനിറയോളം വെള്ളരിയും
വെള്ളരിമുകളിലൊരു നാളികേരം
നാളികേരത്തിന്മേൽ ചെമ്പഴക്കാ (1)
അതുതാനെ കേൾക്കുന്ന വാഴുന്നോരും
വേഗത്തിലൊക്കെ ഒരുക്കുന്നുണ്ടു
അവിടന്നൊഴനീറവുയാരോമരും
പീഠംവലിച്ചങ്ങുവെച്ചു ചേകോൻ
(2) പാവാടതന്നെ വിരിക്കുന്നുണ്ടു
പാവാടമുകളിൽ തളിക വെച്ചു
തളികാനിറയോളം വെള്ളരിയും
വെള്ളരിമീതെയൊരു നാളികേരം
നാളികേരത്തിന്മേൽ ചെമ്പഴക്കാ
പഴക്കാമുകളിലൊരു കോഴിമുട്ട
കോഴിമുട്ടമേൽ ദൂശിനാട്ടി,
ദൂശിമുനമേൽ ചുരിക (3) നാട്ടി,
ചുരികാമുനമേൽ മറിഞ്ഞുനിന്നു.
നൃത്തങ്ങളേഴും കഴിച്ചവനും.
അതുതാനെ കാണുന്ന മാലോകരും,
നാട്ടുവാഴി ദേശവാഴി തമ്പുരാനും
പട്ടും വളയും കൊടുക്കുന്നുണ്ട്

---

(1) ചെമ്പഴക്ക=അടക്കാ.

(2) പാവാട=പ്രകൃതത്തിൽ, ബഹുമാനസൂചകമായി വിരിക്കുന്ന വസ്ത്രം. രാജാക്കന്മാരും മററും എഴുന്നെള്ളുമ്പോൾ വഴിയിൽ വിരിക്കുന്ന വസ്ത്രത്തിനും ഇതു തന്നെയാണ് പേര്.

(3) ചുരിക=ഇരുതലയും മൂർച്ചയുള്ള ഒരുതരം വാള്.

(1) തണ്ടോടെ മുണ്ടും കൊടുക്കുന്നുണ്ട്
അതുതന്നെ കാണുന്ന അമ്മയല്ലോ
കയ്യിൽ കിടക്കുന്ന കനകവള
ആരോമൎക്കായിട്ടു സമ്മാനിച്ചു
കോലോത്തിളംകോവിൽ (2) തമ്പുരാനും
പട്ടും വളയും സമ്മാനിച്ചു.
ഏറിയമുണ്ടും പുടയും കിട്ടി.
ഇവയൊക്കെ കണ്ടൊരു അരിങ്ങോടരും (3)
കൊതികൊണ്ടു നിന്നുവിറക്കുന്നുണ്ട്.
ചുരികമേൽനിന്നങ്ങിറങ്ങ്യാരോമർ
പീഠവും പാത്രവും ഒരുക്കിവെച്ചു.
ഒന്നിണ്ടു കേൾക്കണം അരിങ്ങോടരേ!
ആളങ്കോ, കോഴിയങ്കോ, മുമ്പിൽ വേണ്ടു
അതുതാനെ കേൾക്കുന്നയരിങ്ങോടരും.
കോഴ്യങ്കം (4) മുമ്പിൽ പിടിക്കവേണം
അപ്പോൾ പറയുന്നു ആരോമരും

---

(1) തണ്ട=കാലിലണിയുന്ന ഒരാഭരണം.

(2) ഇളംകോവിൽ = ഇളമ.

(3) അരിങ്ങോടർ = മറുഭാഗത്തെ ചേകോന്റെ പേര്.

(4) കോഴിയങ്കം പണ്ട് പ്രധാനപ്പെട്ട ഒരു വിനോദമായിരുന്നു. കേരളം സന്ദർശിച്ച പല പാശ്ചാത്യന്മാരും ഈ അങ്കത്തെപ്പററി അവരുടെ യാത്രക്കുറിപ്പുകളിൽ വിവരിച്ചിട്ടുണ്ട്. കോഴിയങ്കത്തിന്നായിട്ടുള്ള സ്ഥലങ്ങളുടെ പേരോടുകൂടി കോഴിയെന്ന ശബ്ദം ചേൎക്കുന്നതും പതിവായിരുന്നു. കോഴിപ്പറമ്പ്, കോഴിക്കുന്ന്, കോഴിപ്പുറം എന്നീ സ്ഥലപ്പേരുകൾ സാധാരണയായിരുന്നു.

മുൻകാലും മൂപ്പും (1) നിങ്ങൾക്കല്ലൊ.
നിങ്ങടെ കോഴിയെ പറപ്പിക്കേണം?
അതുതാനെ കേൾക്കുന്നയരിങ്ങോടരും
കോഴ്യങ്കം മുമ്പിൽ പിടിക്കവേണം
കോലോത്തിനാട്ടിലെയരക്കൻപുള്ളി (2)
കോഴിയെ ചെന്നങ്ങെടുത്തുകൊണ്ടു
മാറത്തടക്കിപ്പിടിച്ചുവന്നു.
മൊഴിയും പറഞ്ഞു പറപ്പിക്കുന്നു
കോഴി പറന്നങ്ങു തട്ടു കയറി
കൂവിത്തുടങ്ങുന്നു അരക്കൻപുള്ളി
അതുതാനെകണ്ടൊരുയാരോമരും
വാഴുന്നോരെതന്നെ വിളിക്കുന്നുണ്ട്.
കോഴിയെ നിങ്ങൾ കരുതീട്ടുണ്ടോ?
കോഴിയെ ഞങ്ങൾ കരുതീട്ടില്ല!
അപ്പോൾ പറയുന്നുയാരോമരും
എന്റച്ഛനായിട്ടും അങ്കം വെട്ടി
കോഴിയെക്കൊണ്ടച്ഛനും പോയിട്ടില്ല.
ഒന്നിണ്ടു കേൾക്കണം വാഴുന്നോരെ
കോഴിമുട്ട ഒന്നു വരുത്തവേണം.
നീളത്തിൽക്കൂടിയ മുട്ട വേണം.
വേഗത്തിൽ കൊണ്ടുകൊടുത്തവരും
ഒന്നിണ്ടു കേൾക്കണം മാലോകരെ!



(1) മുൻകാലും മൂപ്പും = പ്രായം അധികമുള്ളതുകൊണ്ട് ഏതു കാര്യത്തിലും മുൻകടന്നു് പ്രവർത്തിക്കാനുള്ള അവകാശമെന്നു താല്പര്യം.

(2) അരക്കൻപുള്ളി=കോഴിക്കുള്ള ഓമനപ്പേര്.

എൻറച്ചനായിട്ടും അങ്കംവെട്ടി
കോഴിയെക്കൊണ്ടച്ചൻ പോയിട്ടില്ല
കോഴിച്ചമയങ്ങൾ കേട്ടുകൊൾവിൻ
കൊക്കിനു രണ്ടിനു (1) 'കൊക്കരിയും'
(2) താടകൾ രണ്ടിനും 'അങ്കപ്പൂവ്'
ചിറകിനുരണ്ടിനും മിന്നംപൂവ്
കാലിനുരണ്ടിനും വെള്ളയറ.
കോഴിച്ചമയങ്ങൾ കേൾപ്പിച്ചിട്ട്
മാറത്തടക്കിപ്പിടിച്ചുകൊണ്ട
വാഴുന്നോരെതന്നെവിളിക്കുന്നുണ്ട
എന്നെക്കൊണ്ടന്നോരെ വാഴുന്നോരെ
വഴിയുംമൊഴിയുമെ കേൾക്കട്ടെടൊ
ആമൊഴികേട്ടോരു വാഴുന്നോരും
ലോകർനടുവിലും ചെന്നുനിന്നു
എന്നാലൊ (3) കേട്ടോളിൻവാഴുന്നോരെ
ഉള്ളവണ്ണം നിങ്ങൾ പറഞ്ഞുകൊൾക
അപ്പോൾ പറയുന്നു വാഴുന്നോരും
എന്നാലൊ കേട്ടോളിൻ! ലോകരെല്ലാം
ഞങ്ങൾ തമ്മിലുള്ള മൂപ്പിളമ

---

(1) കൊക്ക് + അരി = കൊക്കരി.

(2) താട = കോഴിയുടെ കഴുത്തിനുതാഴെ വൃത്താകാരത്തിൽ തൂങ്ങിനില്ക്കുന്ന സാധനം.

(3) കേട്ടോളിൻ = ചോദിക്കുവിൻ, പ്രസ്താവിക്കുവിൻ. ഈ അർത്ഥത്തിൽ ഈ വാക്കു ദുർല്ലഭമായിട്ടേ ഇപ്പോൾ പ്രയോഗിക്കാറുള്ളു. കേട്ടുനടക്കുക എന്നീ പ്രയോഗങ്ങളിൽ അതു് ഇപ്പോഴും നിലനിന്നു വരുന്നുണ്ടു്. തമിഴിൽ ഈ അർത്ഥത്തിന്നാണ് അധികം പ്രസക്തി.

നിങ്ങൾപലർകൂടി കേട്ടുകൊൾവിൻ!
(1) മൂവന്തിക്കുള്ളതു ഞാനാകുന്നു.
പാതിരയ്ക്കുള്ളതു ഉണ്ണിച്ചന്ത്രോരും.
ഞാൻമൂത്തു ഞാൻമൂത്തുയെന്നു ചൊല്ലി
തമ്മിലിടഞ്ഞുവഴക്കുമായി.
മൂത്തമ്മ ഇളയമ്മമക്കൾ ഞങ്ങൾ
അങ്ങിനെയിരിക്കുന്ന കാലത്തല്ലൊ
അമ്മാവൻ യാത്രപുറപ്പെട്ടുപോയ്.
അപ്പോൾപറഞ്ഞല്ലൊ നേരമ്മാവൻ
മൂപ്പുവാഴാനായി പറഞ്ഞതന്നോടു
താക്കോലുംകൂട്ടമെനിക്കുതന്നു
കണക്കുംകെട്ടോല കൊടുത്തവനും
എന്നുപറഞ്ഞുപോയമ്മാവൻ
സന്ന്യാസിവേഷം ചമഞ്ഞുകൊണ്ടു
ഏറിയരാജ്യങ്ങൾ സഞ്ചരിച്ചു
ഏറിയകാലംകഴിഞ്ഞുപോയി.
(2) തരുണിമണിക്ഷേത്രം തന്നിൽചെന്നു.
നടപ്പാനിരിപ്പാനും പാടില്ലാഞ്ഞു
അമ്മാവൻവീണങ്ങു കുടയുംവീണു.
തലകുത്തുദീനവും വല്ലാതായി.

---

(1) മൂവന്തി = ത്രിസന്ധ്യ എന്നൎത്ഥത്തിലുള്ള മലയാളപദം.

(2) തരുണിമണി=ഇതൊരു സ്ഥലപ്പേരായിരിക്കണം. ഇന്നതാണെന്നു നിൎണ്ണയിക്കാൻ തരമില്ലാതേയാണിരിക്കുന്നതു്. ഈ വാക്കു് അക്ഷരജ്ഞാനമില്ലാത്തവർ പെരുമാറി രൂപാന്തരം വന്നതായിരിക്കണം. 'തിരുത്തണി'ക്കും ഇതിന്നുംതമ്മിൽ ബന്ധമുണ്ടായിരിക്കുമോ എന്തോ?

ആലസ്യത്തോടെ കിടക്കുന്നേരം
തരുണിമണിരാജാവു കണ്ടിതല്ലൊ
വാൎത്തകൾ ചോദിച്ചറിഞ്ഞശേഷം
വേഗത്തിൽ രാജാവു കത്തയച്ചു.
കത്തുകണ്ടുടൻനേരെ ചെന്നുഞാനും
ഉണ്ണിച്ചന്ത്രോർവീട്ടിലും ചെന്നനേരം.
കത്തുമെ തന്നെയും കാണിച്ചുഞാൻ
അപ്പോൾപറഞ്ഞല്ലൊ ഉണ്ണിച്ചന്ത്രോരും.
'സന്ന്യാസിവേഷം ചമഞ്ഞുപോയാൽ
വീട്ടിൽ കയറിട്ടു മരിക്കരുതെ'
എന്നമൊഴികേട്ടു ഞാനുമപ്പോൾ
അമ്മാവനെ തേടിഞാൻ പോയിതല്ലൊ.
തരുണിമണിക്ഷേത്രം തന്നിൽ ചെന്നു.
അമ്മാവനെത്തന്നെയും കണ്ടിതല്ലൊ
പല്ലക്കിലെടുപ്പിച്ചുകൊണ്ടുപോന്നു.
അമ്മാവനെ വീട്ടിൽ കിടത്തി ഞാനും
കുറഞ്ഞൊരുദിവസം കഴിഞ്ഞപ്പോഴെ
അമ്മാവൻ വീണു മരിച്ചുപോയി.
അമ്മാവൻ വീണു മരിച്ചശേഷം
കൊള്ളിത്തലക്കൽ വെടിയുംവെച്ചു.
(1) ശേഷവും താക്കോലും പൊല്ലിത്തമ്മിൽ

(1) ശേഷം=ശവം മൂടിയ കോടിത്തുണിയുടെ കഷണം. ഇതെടുത്തു കരിമ്പനപ്പട്ടയിൽ കെട്ടി ചെയ്യുന്ന ക്രിയയ്ക്കാണു ശേഷക്രിയ എന്നു പറയുന്നതു്. മക്കളും മരുമക്കളും വെവ്വേറെ ക്രിയ ചെയ്യുന്നുണ്ടെങ്കിൽ ശേഷവും വെവ്വേറെ മുറിച്ചെടുക്കാറുണ്ടു്.

ശേഷിച്ച നെല്ലും അരിയും ചൊല്ലി,
എടമുണ്ടൻതെങ്ങിന്റെ തേങ്ങ ചൊല്ലി,
വരിക്കപ്പിലാവിന്റെ ചക്കചൊല്ലി,
ആനക്കുഴിയിലെ മീനുംചൊല്ലി,
നെടനാർനാട്ടിലെ ഭാഗംചൊല്ലി,
അമ്മാവ(1)ൻറോരാണ്ടു വീട്ട്യ ശേഷം
പിന്നെയും മൂപ്പുവഴക്കമായി.
(2) വയററാട്ടിയാച്ചിയെ വരുത്തിക്കൊണ്ടു
അവളോടു ചോദിച്ചറിഞ്ഞനേരം
ഞാനെന്നു മൂപ്പു പറഞ്ഞവളും
പിന്നെയും മൂപ്പുവഴക്കമായി.
തമ്മിൽപറഞ്ഞു ഇടഞ്ഞുഞങ്ങൾ
അങ്ങിനെയിരിക്കുന്ന കാലത്തല്ലൊ
(3) കുന്നത്തരയൻ കുറിയകണ്ണൻ
അവനുടെ (4) മീൻകാവുവന്നിതല്ലൊ
കീഴ്പൂരിടത്തിലേക്കുള്ളതാണ്.
മേല്പൂരിടത്തിലേക്കെട്ടുത്തുകറെ
മീൻവെട്ടുംകുന്നത്തുമീനുമിട്ടെ!

---

(1) ഓരാണ്ടു=ഒരു കൊല്ലം നില്ക്കുന്ന ദീക്ഷ.

(2) വയററാട്ടി = പെററിച്ചി.

(3) അരയൻ = മുക്കുവന്മാരിൽ പ്രധാനി.

(4) കാവ്=ഇരുഭാഗത്തും കനമുള്ള സാധനങ്ങൾ തൂക്കി എററുവാനുള്ള ഉപകരണം. മരക്കൂട്ടം മുതലായ മററത്ഥങ്ങളുമുണ്ട്.

മീൻവെട്ടി ഓരിപകത്തവനും.
അപ്പോഴെ ചെന്നല്ലൊ ഉണ്ണിച്ചന്ത്രോര്
ഇനിക്കമെൻറമ്മക്കും കൂട്ടാനായി
വാലും തലയും (1) ഇരക്കുടലും
ചിറകും (2) പകിരി (3) പെരുങ്കൊടലും
ഓമനപ്പുല്ലിൽ പൊതിഞ്ഞുകെട്ടി
കീഴരിടത്തിലേക്ക കൊടുത്തയച്ചു.
അമ്മയുടെ കയ്യിൽ കൊടുത്തുമീനും
മീൻപൊതി മേടിച്ചു കെട്ടഴിച്ചു
എന്നെ വിളിച്ചിതു പെറ്റോരമ്മ
മീൻപൊതി എൻെറ മുഖത്തെറിഞ്ഞു
ഏറിയ (4) ദൂഷണം ചൊല്ലിയമ്മ.
ആമൊഴി കേട്ടൊരുനേരത്തു ഞാൻ
എന്നോടുകൂടിയുള്ള നായന്മാരും
ഇരുപത്തൊന്നോളം ഒരുമിച്ചിട്ടെ
ഓടിയുടൻകൂടിപോയി ഞാനും
കുന്നത്തരയൻപുരക്കൽചെന്നു
അരയൻെറ കയ്യുംപിടിച്ചുകൊണ്ടുപോയ്
അതുതാനെ കാണുന്ന അരയത്തിയും
അരയത്തിവീണു (5) മുറകലമ്പി

---

(1) ഇരക്കുടൽ=ആമാശയം.

(2) പകിരി എന്നു് ഒരു മത്സ്യത്തിനു പേരുണ്ടു്.

(3) പെരുങ്കൊടൽ=പക്വാശയം.

(4) ദൂഷണം=ശകാരം.

(5) മുറകലമ്പി=ഉച്ചത്തിൽ നിലവിളിച്ചു് ദേഷ്യവും വ്യസനവുംപ്രദർശിച്ചു.

മേല്പൂരിടത്തിലേക്ക പോയവളും
ഉണ്ണിച്ചന്ത്രനായരോട്ട പറയുന്നുണ്ടു്.
അതുതാനെ കേൾക്കുന്ന ഉണ്ണിച്ചന്ത്രോരും
അവരനാട്ടക്കൂടിയുള്ള നായന്മാരും
ഓടിയുടൻക്കൂടി പോരുന്നുണ്ടു്
നഗരംനടയ്ക്കലും വന്നിതല്ലോ
നായന്മാരായി പിണങ്ങുന്നുണ്ടു്
ഉന്തുതള്ളൊക്കെ തുടങ്ങിയല്ലൊ
വെട്ടും (1) തടയും പിടിച്ചുതമ്മിൽ
രണ്ടുനാലാളോളും ഇനിക്കപോയി
ഏഴപതാളോളും അവനുപോയി
രണ്ടുനാലാളുക്ക മുറിയും(വും)പററി
ആവലാതികേട്ടല്ലൊ നാടുവാഴി
നാട്ടിലെ നാടുവാഴി എത്തുവിങ്ങ
നഗരികൾനാലിന്നു എത്ത്യാളുകൾ
അന്നുവിധിച്ചു പറഞ്ഞവരും
നിങ്ങൾതമ്മിലുള്ള മൂപ്പിളമ
ഞങ്ങൾക്കമാക്കമേ തീൎത്തുകൂടാ
എന്നാലൊ ഞാനൊന്നു ചൊല്ലുന്നുണ്ട
മൂപ്പോടിളമതിരിയണെങ്കിൽ
(2) തൃപ്രംകോട്ടപ്പൻെറ തൃപ്പടിമേൽ

(1) തടയും–'തടവു്' എന്നും രൂപമുണ്ടു്.

(2) തൃപ്രംകോട്ടു്=തെക്കെ മലയാളത്തിൽ തിരുനാവായയ്ക്കടുത്തുള്ള ഒരു പുരാതന ശിവക്ഷേത്രം.

വെള്ളിയും പൊന്നും പൊതിഞ്ഞുവെച്ചു
കണ്ണുകെട്ടിച്ചെന്നു പൊതിയെടുക്ക
പൊന്നുകിട്ടുന്നവൻ മൂപ്പുവാഴ്ക,
വെള്ളികിട്ടുന്നോനിളമവാഴ്ക,
ഞങ്ങളിരുവർ കുളിച്ചുവന്നു
കണ്ണുകെട്ടിച്ചെന്നെടുത്തിതല്ലോ
പൊന്നുകിട്ടിയതുമെനിക്കാകുന്നു.
വെള്ളികിട്ടിയതു ഉണ്ണിച്ചന്ത്രോക്ക്
അപ്പോൾപറയുന്നു ഉണ്ണിച്ചന്ത്രോരും
പൊന്നുകിട്ടിയാലും മൂപ്പിനിക്കെ
വെള്ളികിട്ടിയാലും മൂപ്പിനിക്കെ
എന്നിട്ടും മൂപ്പു തിരിയാഞ്ഞിട്ടു
നാടുവാഴി ദേശവാഴി വിധിക്കുന്നല്ലോ
മൂപ്പോടിളമ തിരിയണമെങ്കിൽ
നല്ലങ്കംവെട്ടി ജയിക്കവേണം
അങ്കംപിടിച്ചു ജയിക്കുന്നോക്ക്
മൂപ്പു വാഴുകയെന്നു വിധിച്ചവരും
ഇരുപത്തുരണ്ടോളം നായന്മാരെ
നാടുവാഴിതമ്പുരാൻ തന്നെനിക്കു
അങ്ങിനെ ഞങ്ങളും തേടിവന്നു
ആമൊഴിത്തൊട്ടുള്ളൊരങ്കമാണ്.
ഞാനിപ്പോൾപറഞ്ഞ മൊഴികളൊക്കെ
(1) അമ്മാവൻതന്നാണെ സത്യമാണ്.

---

(1) ചിലേടത്തു് അമ്മാമൻ എന്നും പറയാറുണ്ടു്. വകാരം മകാരമാവുന്നതു് സാധാരണയാണല്ലോ. (വാനം = മാനം.)

അമ്മാവൻതൻെറ മനസ്സുണ്ടെങ്കിൽ
വിധിപോലെ വന്നുപുലന്നുകോട്ടെ."
എന്നുപറഞ്ഞങ്ങു തീരുംമുമ്പെ
കോഴിമുട്ട രണ്ടായി വീണിതല്ലൊ
മൊഴിയുംപറഞ്ഞു പറപ്പിക്കുന്നോൻ
കോഴിവന്നങ്ങു തട്ടുകയറി
ക്രുകിതെളിയുന്നു (1) പാലൻചിങ്ങ്യൻ
അത്തുതാനെ കാണുന്നു അരക്കൻപുള്ളി
പറന്നങ്ങു ചെല്ലുന്നു അരക്കൻപുള്ളി
അങ്കംപിടിക്കുന്നു കോഴിരണ്ടും
(2) വാൾത്താരികോൽത്താരി പിടിക്കുന്നുണ്ടു
അങ്കപ്പുരപ്പും പാഞ്ഞുകൊത്തി
വാടിമയങ്ങുന്നു പാലൻചിങ്ങ്യൻ
അത്തുതാനെ കണ്ടൊരു ആരോമരും
നെഞ്ഞത്തു കൈവെച്ചുനിന്നിതല്ലൊ
അയ്യൊവലഞ്ഞല്ലൊ അച്ചായിപ്പോൾ
കോഴിയങ്കത്തിൽഞാൻ ജയിച്ചില്ലെങ്കിൽ
ആളങ്കം ഞാനും ജയിക്കയില്ല
എന്നുമനസ്സിൽ (3) നിനന്തവനും
കുക്കുടമന്ത്രവും ധ്യാനിക്കുന്നു.
ധ്യാനംഫലിച്ചല്ലൊ കോഴിക്കപ്പോൾ

---

(1) പാലൻചിങ്ങ്യൻ=കോഴിക്കുള്ള മറെറാരു ഓമനപ്പേരു്.

(2) വാൾത്താരി, കോൽത്താരി=അങ്കത്തിലെ ചടങ്ങുകൾ.

(3) നിനച്ചു എന്നതിൻെറ പഴയ രൂപം.

അങ്കംപിടിക്കുന്ന കോഴിരണ്ടും
ഏടമററം മാറ്റുങ്ങു കൊത്തുന്നുണ്ട്
ശിരസ്സിൽ കയറീട്ടു കൊത്തിചിങ്ങ്യൻ
വാടിമയങ്ങുന്നു അരക്കൻപുള്ളി
അത്തുതാനെകാണുന്നു പാലൻചിങ്ങ്യൻ
കൊത്തിക്കുടൽമാല വലിച്ചിട്ടത്തു.
ചത്തങ്ങുവീഴുന്നു അരക്കൻപുള്ളി
അത്തുതാനെകാണുന്നു മാലോകരും
കഷ്ടാം കലിയുഗമെന്നുചൊല്ലി
ആളങ്കം തമ്മിൽപിടിക്കവേണ്ട
കോഴ്യങ്കത്തിൽതന്നെയറിയാമല്ലൊ
അങ്കംപിടിയാതെ പൊറയ്ക്കൂാട്ടവർ
അപ്പോൾ പറയുന്നു അരിങ്ങോടരും
കോഴ്യങ്കമല്ലെ പിടിച്ചിട്ടുള്ളു,
ആളങ്കം തമ്മിൽ പിടിച്ചിട്ടുണ്ടൊ,
തട്ടോടി മൂന്നു വലംവെക്കുന്നു.
സൂര്യഭഗവാനെ കൈതൊഴുതേൻ
(1) കോവണി ചാരീട്ടു തട്ടുകയറി
തട്ടിന്മേൽതന്നെ കയറിനിന്നു
അത്തുതാനെകണ്ടല്ലൊ ആരോമരും
വാഴുന്നോരെത്തന്നെ വിളിക്കുന്നുണ്ട്
കീഴൂരിടത്തിലെ ഉണിക്കോനാരെ!
ഏണിയൊ കോണിയൊ (2)കൊടന്നിട്ടുണ്ടൊ

(1) കോവണി = കോണി.

(2) കൊണ്ടുവന്നിട്ടുണ്ടോ എന്നതിൻെറ ചുരുക്കം.

അപ്പോൾപറയുന്നു വാഴുന്നോരും
എന്നിയും കോവണി കൊടുന്നിട്ടില്ല
അപ്പോൾചോദിക്കുന്നു ആരോമരും
കോലത്തിരിനാട്ടിലെ അരിങ്ങോടരെ
നിങ്ങടെ കോവണിയിരവ്വതായൊ
അപ്പോൾപറയുന്നു അരിങ്ങോടരും
എനിക്കൊരു കോവണി കൊടുന്നിട്ടുള്ളു
മാററാങ്കച്ചേകവനും കൊടുന്നിട്ടില്ല
ആമൊഴികേട്ടോരു ആരോമരും
പുഞ്ചിരികൊണ്ടു ചിരിച്ചവനും
ഏഴകം വെട്ടിജയിച്ചെൻറച്ചൻ
പന്തിരണ്ടങ്കം (1) പതവിതീർത്തു
ഇരുപത്തിരണ്ടങ്കത്താരി താഴ്ത്തി (2)
കോവണിചാരീട്ടു കയറീട്ടില്ല
അവൻെറമകനാണു ഞാനെന്നാകിൽ
കോവണിചാരീട്ടു കയറുന്നില്ല!
ഒന്നുണ്ടു കേൾക്കണം ചന്തോചാ നിയ്യ്
എന്നേക്കാളൊട്ടും കുറവില്ലല്ലൊ
എൻെറാപ്പം നീയങ്ങു ചാടിക്കൊള്ളു.
തട്ടോടി മൂന്നു വലത്തുവെച്ചു

---

(1) പതവി തീർത്തു=പറഞ്ഞു ശരിപ്പെടുത്തി.

(2) താരിതാഴ്ത്തി=അങ്കത്തിനു മുമ്പ് വായ്ത്താരി ചൊല്ലുന്ന പതിവുണ്ട്. അതോടുകൂടി മാററാങ്കച്ചേകോനെ സമ്മതിപ്പിച്ചു എന്നർത്ഥം

സൂര്യഭഗവാനെ കൈവണങ്ങി
കാവിങ്കൽ മൂത്തകുരുക്കളേയും
നന്നായിമനസ്സിൽ നിനന്നുകൊണ്ടു
ഏഴടിമുമ്പാക്കം വെക്കുന്നുണ്ടു
മൂന്നടിപിന്നാക്കം വെച്ചവനും
എന്നാലൊ ചാടിക്കോ മച്ചുനിയാ(1)
(2) വൈരംമറിഞ്ഞു കുതിച്ചു ചാടി
മയിലുംപറന്നങ്ങു ഇരിക്കുംവണ്ണം
തട്ടിന്മേൽചെന്നങ്ങിരുന്നവനും
അത്തുതാനെ കണ്ടു മഹാജനങ്ങൾ
കഷ്ടംകലിയുഗമെന്നു ചൊല്ലി!
അത്തുതാനെകണ്ടിതരിങ്ങോടരും
ആയുധമെടുത്തങ്ങു ചെന്നുനിന്നു.
പടിഞ്ഞാറുഭാഗത്തു ചെന്നുനിന്നു
കിഴക്കുപടിഞ്ഞാറായി നിന്നവരും
അപ്പോൾപറയുന്നു ആരോമരും
ഒന്നിണ്ടു കേൾക്കണം അരിങ്ങോടരേ
(3)മുൻകോപ്പും മൂപ്പും നിങ്ങൾക്കല്ലൊ
അച്ഛനെപ്പോലെ വയസ്സുതുണ്ടു
നിങ്ങളോടങ്കംപിടിച്ചുകൂടാ
കാഴ്ചകം തമ്മിൽപിടിച്ചാൽമതി
(4) കാഴ്ചകം തമ്മിൽപിടിക്കുന്നേരം

(1) സാധാരണയായി അളിയനെയാണ് ഈ പേരു കൊണ്ട് വിളിക്കാറുള്ളത്. ഇവിടെ അച്ഛന്റെ മരുമകനാണ്

(2) വൈരം=ഒരടവ്.

(3) മുൻകോപ്പും മൂപ്പും=പ്രായാധിക്യംകൊണ്ട് എല്ലാകാര്യത്തിലും മുമ്പ്, ആദ്യം ചെയ്യാനുള്ള സ്വാതന്ത്ര്യം (180-ാമത്തെ വരി നോക്കുക)

(4) വെറും കാഴ്ചയ്ക്കായി ചെയ്യുന്നത്.

കള്ളക്കോലിട്ടു ചതിക്കരുതെ
എന്നുപറഞ്ഞു തൊട്ടവരും
കാഴ്ചങ്കം തമ്മിൽപിടിക്കുന്നേരം
കള്ളക്കോലിട്ടല്ലൊ അരിങ്ങോടരും
ആരോമൎക്കേതും ഫലിച്ചില്ലല്ലൊ.
അതുതന്നെകാണുന്ന ആരോമരും
ഒന്നിതാകേൾക്കണം അരിങ്ങോടരെ!
കാഴ്ചങ്കം തമ്മിൽ പിടിക്കുന്നേരം
കള്ളക്കോലിട്ടതും ഞാനറിഞ്ഞു.
എന്നുപറഞ്ഞു തുടങ്ങിവെട്ടെ
(1)വാൾത്താരി കോൽത്താരി വെട്ടുന്നുണ്ടേ
(2) അങ്കപ്പുരപ്പു പാഞ്ഞുവെട്ടി
(3) അടിവാളുവെട്ടീട്ടു റീശിതമ്മിൽ
(4) കേമങ്ങൾ ഊന്നിമറിഞ്ഞുവെട്ടി
കേമങ്ങൾ ഊന്നിമറിഞ്ഞശേഷം
ചൂരികാകന്നയിൽ മുറിഞ്ഞുവീണു
അതുതാനെകാണുന്ന ആരോമരും
നെഞ്ഞത്തു കൈവെച്ചുനിന്നിതല്ലൊ
അയ്യൊ ചതിച്ചെടാ പെരുംകൊല്ലനീ
എന്നെ ചതിപ്പാൻ (5) വിധിപോരല്ലൊ

---

(1) വാൾത്താരി കോൽത്താരി=അടവുഭേദങ്ങൾ.

(2) അങ്കപ്പുരപ്പ്—അങ്കത്തട്ടിന്റെ വിസ്തൃതിയോളം എന്നു താല്പൎയ്യം.

(3) അടിവാൾ=വാൾപ്രയോഗത്തിൽ ഒരടവ്.

കേമങ്ങൾ = പയററുമുറയിൽ . ചില അടവുകൾ (സാങ്കേതികം

(5) വിധിപോരല്ലൊ—വിശേഷിച്ചു കാരണങ്ങളൊ ന്യായമോ ഇല്ലല്ലൊ എന്നു താല്പൎയ്യം.

ചന്തുനെത്തന്നെ വിളിക്കുന്നുണ്ടെ.
മാററംചുരികയും തായൊ ചന്തോപാ!
അപ്പോൾപറയുന്നു ചന്തപ്പല്ലാണെ
മാററംചുരികാ കൊടുന്നിട്ടില്ല
നിൻെറചുരികയും തായൊ ചന്തോചാ!
എൻെറചുരിക എനിക്കുവേണം
നിനക്കുസമമൊത്ത ചേകവൻഞാൻ,
അപ്പോൾനിനന്തല്ലൊ ആരോമലും
പെരുങ്കൊല്ലുനല്ലാ ചതിച്ചതെന്നെ
മച്ചുനിയൻ ചന്തു ചതിച്ചതാണെ!
ആവതില്ലല്ലൊ വിധിഫലമേ!
ഒന്നുണ്ടുകേൾക്കണം അരിങ്ങോടരെ!
ആയുധം ഞാനൊന്നു വാങ്ങിക്കോട്ടെ,
ആയുധമില്ലാതെ കൊല്ലുന്നതും
ആണുങ്ങൾക്കൊട്ടുമെ ചേൎച്ചയില്ല!
ചേകോന്മാൎക്കൊട്ടുമെ ചേൎച്ചയില്ല!
കളരിക്കാൎക്കൊട്ടുമെ ചേൎച്ചയില്ല!
ആമൊഴികേട്ടൊരു അരിങ്ങോടരും
ചീറിയടുക്കുന്നു അരിങ്ങോടരും
പിന്നാക്കം ഒഴിയുന്നു ആരോമരും
നാഭിക്കുനാളത്തിനു നീട്ടുന്നുണ്ടെ
പന്തിയിൽനിന്നു തടുത്താരോമർ
(1) കച്ചതെരുപ്പിലും കൊണ്ടുനീട്ടി

(1) കച്ചതെരുപ്പ് = അരയിൽ കച്ചകെട്ടുന്ന ഭാഗം.

വരിനെല്ലിൻെറാലയും തത്യപോലെ
എള്ളോളംതന്നെ മുറിഞ്ഞുപോയി
അത്തുതാനെകണ്ടല്ലോ ആരോമരും
അരിശംകൊണ്ടങ്ങു വിറച്ചിതല്ലോ
കമ്പിട്ടു വാരി മുറിച്ചുരികയും
തൻെറ ചുരികയും കയ്യിൽവന്നു
അപ്പോൾപറയുന്നു ആരോമരും
ഒന്നുണ്ടുകേൾക്കണം അരിങ്ങോടരെ!
നിങ്ങടെകയ്യാലെ മുറിഞ്ഞിനിക്കെ
ഞാനൊരുപന്തി പഴുത്തുകണ്ടു.
നല്ലവണ്ണം നോക്കി തടുത്തുകൊൾക,
(1) അല്ലെങ്കിൽ ആയുധംവെച്ചുകൊൾവിൻ.
ആമൊഴികേട്ടോരു അരിങ്ങോടരും
ആയുധംവെച്ചിട്ടു പോവുമെന്ന്
ഒരുനാളും നിയ്യുമെ നിനയ്ക്കവേണ്ട
എന്നുപറഞ്ഞു തുടങ്ങിവെട്ടു
ഇരുവരും തമ്മിൽ പൊരുതുന്നേരം
പോത്തും (2) കലയും (3) കിടയ്ക്കുംവണ്ണം

---

(1) അല്ലെങ്കിൽ...... കൊൾവിൻ = അങ്കം മതിയാക്കി അവകാശം സമ്മതിക്കണമെന്നു താല്പര്യം.

(2) കല=കലമാൻ.

(3) കിടയ്ക്കുക=എതിരിടുക.

ഇതു് കിട (സമത്വം) എന്ന നാമത്തിൽനിന്നുണ്ടായിട്ടുള്ള ക്രിയാരൂപമാണു്. (കല്ലു്—കല്ലിക്കുക. മരം—മരവിക്കുക എന്ന മാതിരി) ഈ ക്രിയാരൂപം ഇപ്പോൾ ലുപ്തമായിരിക്കുന്നു.

ആളെ വിവരിച്ചറിഞ്ഞുകൂടാ
വാടിമയങ്ങുന്നല്ലൊ അരിങ്ങോടരും
അത്തുതാനെ കാണുന്നു ആരോമരും
മുറിച്ചുരികകൊണ്ടെറിഞ്ഞാരോമർ
കരിഞ്ചെമ്പിൻതണ്ടങ്ങു അററപോലെ
അരിങ്ങോടർതൻെറ തലയറുത്തു.
അത്തുതാനെ കാണുന്നു ആരോമരും
തട്ടിന്മേൽതന്നെയിരുന്നു ചേകോൻ
ചന്തുവെനെതന്നെ വിളിക്കുന്നുണ്ടല്ലൊ
ഒന്നിണ്ടു കേൾക്കണം മച്ചുനിയാ!
(1) ഊരഴിവാതിൽ അടയ്ക്കുന്നുണ്ടെ
നനമുണ്ടുകൊണ്ടങ്ങു വീശിചന്തു
ആലസ്യത്തോടെ കണ്ണടച്ചു
ആ തക്കംകണ്ടവൻ ചന്തുചല്ലാണെ
കുത്തുവിളക്കിൻെറ തണ്ടെടുത്തെ
കുച്ചുതെരുപ്പിലും നീട്ടുന്നുണ്ടല്ലൊ!!
മുറിഞ്ഞമുറിവായിൽ കൊണ്ടുനീട്ടി
ഞെട്ടി എഴുനീററല്ലൊ ആരോമരും
അയ്യൊ ചതിച്ചോടാ മച്ചുനിയാ!
എന്നെ ചതിപ്പാൻ വിധിപോരല്ലൊ
അന്നുംപറഞ്ഞു ഞാൻ അച്ചനോടെ
മച്ചുനിയൻചന്തു ചതിക്കുമച്ചാ

(1) ഊരഴിവാതിൽ = രണ്ടുഭാഗത്തേക്കും ഊരിനീക്കാവുന്ന വാതിൽ—അകത്തട്ടിന്മേലേക്കു കടക്കുവാനുള്ള വാതിൽ.

ആവതില്ലയ്യൊ വിധിഫലമെ
വാഴുന്നോരെത്തന്നെ വിളിക്കുന്നുണ്ടു
ഒന്നുണ്ടു കേൾക്കണം വാഴുന്നോരെ!
വാളുമതില്ലെങ്കിൽ കുന്തംതരുവിൻ,
ലോകർ ശബ്ദംകൊണ്ടു കേട്ടതില്ലാ!
ഈവകയൊക്കെയും കേട്ടുവന്നു
തട്ടും നടുക്കിന്നു ചാടിവന്നു
അരിങ്ങോടർക്കൂട്ടത്തിൽ ചാടിയല്ലൊ
ആരുമറിയാതെ പോയവനും.
അപ്പോൾവിളിക്കുന്നു ആരോമരും
എന്നെക്കൊണ്ടന്നോരെ, വാഴുന്നോരെ!
കീഴൂരിടത്തിലെ ഉണ്ണിക്കോനാരെ!
നമ്മുടെയങ്കം ജയിച്ചിതല്ലൊ
(1) മൂന്നുംകൂട്ട്യാത്തു വെടിയുംവെപ്പിൻ
(2) അരിയിട്ടുവാഴ്ച കഴിക്കവേണം,
(3) തണ്ടേററംകൂടെ കഴിപ്പിക്കേണം
ആമൊഴി കോട്ടൊരു വാഴുന്നോരും
മൂന്നുംകൂട്ട്യാത്തു വെടിയുംവെച്ചു

(1) മൂന്നുംകൂട്ട്യാ........പ്പിൻ = ആർപ്പുവിളിച്ചും, വെടിവെച്ചും, ജയം ഘോഷിക്കണമെന്നു താല്പര്യം.

(2) അരിയിട്ടുവാഴ്ച = ഇതു രാജാക്കന്മാർക്കേ പതിവുള്ളൂ. രാജാവായി വാഴിക്കുമ്പോലെ തന്നെ ബഹുമാനിക്കേണമെന്നു താല്പര്യം.

(3) തണ്ടേററം = പല്ലക്കിൽ കയറൽ. (പ്രഭുത്വത്തിന്റെ ഒരു ചിഹ്നം.)

അരിയിട്ടുവാഴ്ച കഴിക്കുന്നുണ്ടു
തണ്ടേററംകൂടെ കഴിപ്പിക്കുന്നുണ്ടു
(1) കുമ്പിൾകുത്തി പണവും കാഴ്ചവെച്ചു
കയ്യുംപിടിച്ചു വളയിടീച്ചു
അപ്പോൾപറയുന്നു ആരോമരും
അറുകൊലകൊന്നതും കണ്ടില്ലെടൊ
അരിങ്ങോടർനീട്ടിയ നീട്ടിനിക്കെ
എള്ളോളാതന്നെ മുറിഞ്ഞതുള്ളു.
മച്ചുനിയൻചന്തു ചതിച്ചതാണെ!
ആവതില്ലയ്യോ വിധിഫലമെ
ഞാൻകെട്ട്യകച്ച കഴിക്കരുതെ!
അതുതാനെ കേട്ടൊരു മാലോകരും
കയ്യുംകൊട്ടിയാർത്തു ചിരിക്കുന്നുണ്ടു
എന്തൊരു ഭ്രമമാണു കേൾക്കുന്നതു
അരിങ്ങോടരല്ലെ ചിരിക്കുന്നതു
അപ്പോൾ പറയുന്നു ആരോമരും
ഒന്നിണ്ടു കേൾക്കണേ ലോകർനിങ്ങൾ
തട്ടുപിടിച്ചൊന്നിളക്കിനോക്കിൻ
ആമൊഴികേട്ടൊരു ലോകരല്ലൊ
തട്ടുപിടിച്ചങ്ങിളക്കിനോക്കി
രണ്ടുമുറിയായി വീഴുന്നുണ്ടു
അതുതാനെ കണ്ടു മഹാജനങ്ങൾ

---

(1) കുമ്പിൾ.......ടീച്ചു=ഇവയെല്ലാം പ്രമാണികളെ ആദ്ദരിക്കുന്ന സമ്പ്രദായങ്ങളാണ്.

കഷ്ടം കലിയുഗമെന്നു ചൊല്ലി
അപ്പോൾപറയുന്നു ആരോമരും
ഒന്നിണ്ടു കേൾക്കണം വാഴുന്നോരെ
(1) കാരോല എഴുത്താണി വരുത്തിത്തരണം
അതുതാനെകേൾക്കുന്നു വാഴുന്നോരും
കാരോല എഴുത്താണി വരുത്തിക്കുന്നു.
ആരോമർകയ്യിൽ കൊടുക്കുന്നുണ്ടെ
ഉണ്ടായവാൎത്തകളെഴുതി ചേകോൻ
വാഴുന്നോർകയ്യിൽ കൊടുക്കുന്നുണ്ടെ.
എന്നുടെ ഓമനകുഞ്ഞിപ്പെണ്ണുങ്ങൾ
ഉണ്യാച്ച്കയ്യിൽ കൊടുത്തുകൊള്ളു
(2) ദേഹണ്ണം പാരവുമുണ്ടെനിക്കെ
വേഗത്തിലെന്നെയെടുപ്പിക്കേണം.
പച്ചോലയിൽ കെട്ടിയെടുപ്പിക്കല്ലെ
ആമൊഴികേട്ടോരു കുങ്കിയമ്മ
ഒന്നിണ്ടുകേൾക്കണം പൊന്മകനെ!
നമ്മുടെവീട്ടെക്കെടുപ്പിക്കേണം.
അപ്പോൾപറയുന്നു ആരോമരും
എന്തിന്നവിടം പറയുന്നമ്മ
ഈമുറിയിനിക്കു പൊറുക്കയില്ല,
ഈമുറിയിൽ ഞാൻ മരിക്കയുള്ളു!

---

(1) കാരോല=ചേററിലിട്ടു് ഉറപ്പുകൂടിയ ഓല. ഇതായിരുന്നു പണ്ടു് എഴുതാൻ ഉപയോഗിച്ചിരുന്നതു്.

(2) ദേഹണ്ണം=ദേഹദണ്ഡം.

അപ്പോൾപറയുന്നു കുങ്കിയമ്മ
ഒന്നുണ്ടുകേൾക്കണം പൊന്മകനെ
ഇക്കണ്ട ചേകവർ മരിച്ചുപോയാൽ
നമ്മുടെകണക്കായി ഇലപുലയും
ശേഷക്രിയകൾ കഴിപ്പിക്കേണം
അവരുടെ ജാതിമര്യാദക്കൊപ്പം
മാനംനടിച്ചു കഴിച്ചുകൊള്ളു.
അതിനൊരു ആയിരമെട്ടുത്തോ (1) മോനെ!
അതുതാനെകേൾക്കുന്ന വാഴുന്നോരും
അതിനൊരു ആയിരമെട്ടുകുന്നുണ്ട്
പിന്നെപറയുന്നു വാഴുന്നോരും,
ഇനിയെന്തുവേണ്ടതെന്റെ ചേകവരെ
അതുതാനെകേൾക്കുന്ന ചേകവരും
ദേഹണ്ണം പാരവുമുണ്ടെനിക്കെ
വേഗത്തിലെന്നെയെടുപ്പിക്കേണം.
ആമൊഴികേട്ടോരു വാഴുന്നോരും
കനകപ്പല്ലക്കും വരുത്തുന്നുണ്ടു.
പല്ലക്കിൽതന്നെ കയറി ചേകോൻ
ഒന്നുണ്ടുകേൾക്കണം കുങ്കിയമ്മേ!
ഞാനെന്റെ വീട്ടോളം പോയ്വരട്ടെ
ഇക്കണ്ടകാര്യവും നമ്മൾതമ്മിൽ
ഇനിയുള്ള കാലവും കാണുകില്ല!
ഒന്നുണ്ടുകേൾക്കണം തമ്പുരാനെ

(1) മോനെ=മകനെ.

ഞാനെൻെറ വീട്ടോളം പോയ്വരട്ടെ!
ഇക്കണ്ടകാഴ്ച്ചയും നമ്മൾതമ്മിൽ
ഇനിയുള്ള കാലവും കാണുകില്ല
ഒന്നിതാകേൾക്കണം മഹാലോകരെ!
ഞാനെൻെറ വീട്ടോളം പോയ്വരട്ടെ!
ഇക്കണ്ടകാഴ്ച്ചയും നമ്മൾതമ്മിൽ
ഇനിയുള്ളകാലവും കാണുകില്ല
വേഗത്തിൽപോകുന്നു ചേകവരും
നഗരംനടയിടാകടന്നുചെന്നു
കീഴൂരിടത്തിലെ പടിക്കൽകൂടി
കോലോത്തിരിനാടും കടന്നാവരും
* ഉയർന്നവരമ്പോടെ, പുഞ്ചപ്പാടെ,
താണവയലോടെ, തോട്ടരികെ,
വയൽചുള്ളിയനെന്ന വനംകടന്നു
തളിരിട്ടമാവുംയിടകന്നു
പുത്തൂരംപാടം കിഴക്കെയററം
ചെന്നനികന്നല്ലൊ പല്ലക്കമെ
അപ്പോൾപറയുന്നു ആരോമരും
ഒന്നിങ്ങുകേൾക്കണം വാഴുന്നോരെ!
അച്ഛനും അമ്മയിരുപ്പുണ്ടല്ലൊ
എന്നെയെടുത്തങ്ങു കൊണ്ടുചെന്നാൽ
(1) കല്ലോട്ടുതലതല്ലി മരിക്കുമവർ

* പലസ്ഥലത്തുകൂടി പോയിയെന്ന് താല്പര്യം.
(1) കല്ലോട്ടുതലതല്ലി=കല്ലിന്മേൽ തലതല്ലിയെന്നർത്ഥം.

പല്ലക്കുമിവിടെയിറക്കവേണം
പല്ലക്കിൽനിന്നുയിറങ്ങി ചേകോൻ
(1) കൈത്താളംപൂട്ടി നടന്നവരെ
കണ്ടിട്ടിരിക്കുന്നു അച്ഛനല്ലൊ
കണ്ടില്ലെ കണ്ടില്ലെയെങ്ങുപോയി
നമ്മുടെമകൻെറ വരവുണ്ടല്ലൊ
എവിടെ മുറിയെന്നറിഞ്ഞുകൂടാ
ദേഹണ്ണം പാരവുമുണ്ടവനും
എന്നുംപറഞ്ഞങ്ങു തീരുന്നേരം
പടിപ്പുരത്തന്നിലും ചെന്നവരെ
അച്ഛൻെറ അരികത്തും ചെല്ലുന്നുണ്ടു
കാക്കൽവീണാചാരംചെയ്താരോമർ
നെറുകയിൽ കൈവെച്ചനുഗ്രഹിച്ചു
എവിടെമുറിയെൻെറ പൊന്മകനെ!
എന്തിന്നാവിടം പറയുന്നച്ഛാ
അരിങ്ങോടർനീട്ടിയ നീട്ടിനിക്കെ
എള്ളോളംതന്നെ മുറിഞ്ഞതുള്ളു.
മച്ചുനിയൻ ചന്തു ചതിച്ചതാണെ!
അങ്കംപിടിച്ചു തളൎച്ചയോടെ
ചന്തുൻെറമടിയിൽ തലയുംവെച്ചു
ആലസ്യത്തോടെ ഞാൻ കണ്ണടച്ചു
ആ തക്കംകണ്ടവൻ ചന്തപല്ലാണെ

(1) കൈത്താളംപൂട്ടി=എടത്തെ കയ്യിൻെറ പടം വലത്തെ തോളിലും വലത്തതിൻെറത്തു് എടത്തെ തോളിലും വെക്കുന്നതിന്നാണു ഇങ്ങിനെ പറയുന്നതു്. ഇതു ബഹുമാനസൂചകമാണു്.

കുത്തുവിളക്കിന്റെ തണ്ടെടുത്തു
കച്ചതെരുപ്പിലും നീട്ടിചന്തു
ഞെട്ടിയുണന്നങ്ങു നോക്കുന്നേരം
അരിങ്ങോടർക്കൂട്ടത്തിൽ ചാടിചന്തു
ചന്തുചതിച്ച ചതിയാണച്ഛാ
ആവതില്ലയ്യോ വിധിഫലമെ!
നേരെയനുജനെ വിളിക്കുന്നുണ്ടെ
ഒന്നിതാ കേളുണ്ണി നേരനുജാ
അമ്മാവൻതന്മകൾ തുമ്പോലാച്ച്
അവിടെയിനിക്കൊരു ചിററമുണ്ടെ
എന്നെപ്പോലൊന്നിനെ കാണ്മാനുണ്ടെ *
അവനെവരുത്തണം നേരനുജാ
ആമൊഴി കേട്ടൊരു വാഴുന്നോരും
നായന്മാർ നാലുപേരെ അയക്കുന്നുണ്ടെ
വേഗത്തിൽ പോയിവരേണം നിങ്ങൾ
ഒന്നോടി ഒന്നു നടന്നവരും
മികവിൽമികച്ചേരിപടിക്കൽചെന്നു
പടിയും പടിപ്പുരയിടകടന്നു
1 പടകളിമുററത്തും ചെന്നവരെ
അപ്പോഴെ കാണുന്നു തുമ്പോലാച്ച്
എവിടെന്നു വന്നെടൊ നായന്മാരെ

---

* എന്നെ........ണ്ടെ=എനിക്ക് ഒരു മകനുണ്ടായിട്ടുണ്ട് എന്ന സംഗതി ഭംഗിയിൽ പറകയാണ്.

1 പടകളിമുററം=കളിയായി പടവെട്ടുന്ന (അഭ്യസിക്കുന്ന) മുററം.

പുത്തൂരംവീട്ടീന്ന വരുന്ന ഞങ്ങൾ
ആരോമരങ്കം ജയിച്ചുവന്നു
നിന്റെ മകനൊന്ന കാണവേണം
അതിനായി ഞങ്ങളെപറഞ്ഞയച്ചു
ആമൊഴി കേട്ടൊരു തുമ്പോലാച്ച്
തന്റെമകനെ എടുക്കുന്നുണ്ടേ
നായന്മാരൊരുമിച്ചു പോയവളും
1 ഒന്നോടി ഒന്നനടന്നവളും
ആനാടും ദേശമിടകടന്നു
പുത്തൂരംവീട്ടിലും ചെന്നവരെ
ആരോമരികത്തു ചെല്ലുന്നുണ്ടേ.
അതുതാനെ കാണുന്നു ചേകവരും
തന്റെമകനെയും വാങ്ങുന്നുണ്ടേ.
മടിയിലിരുത്തുന്നു ആരോമരും
നേരെയനുജനെ വിളിക്കുന്നുണ്ടേ
വിളിച്ചവിളി കേട്ടു ചെന്നുകണ്ണൻ
എന്താവിളിച്ചെന്റെ നേരേട്ടനെ
മററൊന്നുമല്ല വിളിച്ചതുണ്ണി!
ഇവനെ നീ നല്ലോണം രക്ഷിക്കേണം
നീയല്ലാതിവനാരുമില്ലയല്ലൊ
വിദ്യകളൊക്കെ പടിപ്പിക്കേണം



---

1 ഒന്നോടി... ...വളും=വേഗത്തിൽ പോയി.

നേരേട്ടൻ=(ജ്യേഷ്ഠൻ) (തത്ഭവം). രണ്ടുപേരും ഒരമ്മക്കുണ്ടായതാണെന്നു സൂചിപ്പിക്കയാണ് നേർശബ്ദംകൊണ്ട് ചെയ്യുന്നത്.

നല്ലോണം = നല്ലവണ്ണം.

പടിപ്പിക്ക=പഠിപ്പിക്കുക. (തത്ഭവം).

ഇവന്ന ഞാനൊന്നും കൊടുത്തിട്ടില്ല
നിയ്യുകൊടുത്തെയിരിക്കയുള്ളു
എന്നുംപറഞ്ഞു കൊടുത്തവനും
* ചെന്തെങ്ങിളനീരും കൊണ്ടുവായൊ!
ആമൊഴി കേട്ടൊരു നേരനുജൻ
വേഗത്തിലിളനീരും കൊണ്ടുവന്നു
ജ്യേഷ്ഠൻെറകയ്യിൽ കൊടുക്കുന്നുണ്ടെ
തണ്ണീർകുടിയും കഴിഞ്ഞിതല്ലൊ
ഒന്നിണ്ടുകേൾക്കണം അച്ഛായെന്നു!
കച്ചകഴിക്കട്ടെയച്ഛായെന്നു!
കച്ചകഴിക്കട്ടെ തമ്പുരാനെ!
കച്ചകഴിക്കട്ടെ വാഴുന്നോരെ!
കച്ചകഴിക്കട്ടെ നേരനുജ!
കച്ചകഴിക്കട്ടെ ഉണ്ണിയാച്ചെ്!
കച്ചകഴിക്കട്ടെ കുഞ്ഞുണ്ണൂല്യെ!
കച്ചകഴിക്കട്ടെ മഹാലോകരെ!
ഇനിയുള്ളകാഴ്ചയും നമ്മൾതമ്മിൽ
ഇനിയുള്ളകാലത്തു കാണ്കയില്ല
കച്ചയഴിച്ചു മരിച്ചു ചേകോൻ.
പുത്തുരംവീട്ടിലെ ദുഃഖങ്ങളും
അനന്തനൊഴിഞ്ഞാർക്കും ചൊല്ലിക്കൂടാ.

———:o:———

* ചേകോൻെറ പ്രഭുത്വത്തിൻെറ ഒരു ചിഹ്നമാണിത്. മരിക്കുവോളം സാധാരണന്മാരെപ്പോലെ വെള്ളമല്ല കുടിക്കുന്നതു്.

